ന്നു. ശാകുന്തളത്തിൽ ദുർവ്വാസശ്ശാപംമൂലം പൂർവ്വവൃത്താന്തത്തെ വിസ്മരിച്ചുപോയതുകൊണ്ടു തൽക്കാലം തന്നാൽ തിരസ്കരിക്കപ്പെട്ടയവസരത്തിൽ ശാർങ്ങരവന്റെ പിന്നാലെ പുറപ്പെട്ട ശകുന്തള കോപിഷ്ഠനായ ആ ഗുരുശിഷ്യന്റെ ശാസനകേട്ടു ഞെട്ടിപ്പുറകോട്ടു മാറി തന്റെ നേരെ അയച്ച നോട്ടത്തെ അംഗുലീയ ദർശനാനന്തരം ഓർത്തുകൊണ്ടു ദുഷ്ഷന്തൻ പശ്ചാത്തപിക്കുന്നതു നോക്കുക:—

"ഏൽക്കാഞ്ഞിട്ടിഹ ബാന്ധവാനുഗമനം വാഞ്ഛിക്കവെ നിൽക്കയെ-
ന്നുക്കോടഗ്ഗുരുതുല്യനായ ഗുരുവിൻശിഷ്യൻ ശഠിക്കും വിധൌ
ഇക്രൂരങ്കലുദശ്രുവായവളു ഴന്നുള്ളിച്ചൊരദ്ദൃഷ്ടിയി-
നൽക്കാമ്പിന്നു വിഷോഗ്രശല്യമതുപോലേകുന്നു താപോൽക്കരം."

ഇവിടെ രാജാവിനാൽ തിരസ്കൃതയായ ആ സാദ്ധ്വി മററു ശരണമൊന്നും കാണാതെ ഗുരുശിഷ്യന്റെ കൂടെ തന്നെ പുറപ്പെടുന്നു. "നിൽക്ക" എന്ന ഉഗ്രാജ്ഞയാണ് ഉടനെ അദ്ദേഹത്തിൽനിന്നു കേൾക്കുന്നതു്. "പാരിൽപിറന്നതു മുതൽചതിയെന്നതുള്ളിൽ ക്കേറാത്ത" ശുദ്ധഹൃദയയായ ശകുന്തള ആ ആജ്ഞാസ്വരത്തിൽ അടങ്ങിയ ഗൌരവത്തിനു് അധീനയായി വിറയ്ക്കുന്നു. ഈ സാത്വികഭാവത്തിൽനിന്നും തൽഹൃദയത്തിന്റെ ഋജുത്വം, മുഗ്ദ്ധത്വം, നിഷ്കളങ്കത എന്നീ ഗുണങ്ങൾ വ്യക്തമാകുന്നുണ്ടു്. അടുത്ത അവസരത്തിൽ തന്നെ പല ചക്കരവാക്കുകളും പറഞ്ഞു വനത്തിൽവെച്ചു തന്നെ—മേലാൽ ഒരിക്കലും ഉപേക്ഷിക്കയില്ലെന്നു വിശ്വസിച്ചിരുന്ന തന്നെ—വഞ്ചിച്ച രാജാവിന്റെ ക്രൂരതയേയും തന്മൂലം തനിക്കു തൽക്കാലം നേരിട്ട അനാഥതയേയും ഓർത്തു് അടക്കിയാൽ അടങ്ങാത്ത വിധത്തിൽ ആ അബലയുടെ മനസ്സിൽ ഉദിച്ചുപൊങ്ങുന്ന വ്യസനം അശ്രുക്കൾവഴിയായി പുറമെ പ്രകാശിക്കുന്നു. ഇപ്രകാരം കോപസന്താപസൂചകമായ കണ്ണുനീരോടുകൂടി ദുഷ്ഷന്തനെ ആ അവസരത്തിൽ ഒന്നു നോക്കുകയും ചെയ്യുന്നു. ഉദശ്രുവായ ഈ നോട്ടം "വിഷോഗ്രശല്യമതുപോലെ" ദുഷ്ഷന്തനെ കണക്കിലധികം പിന്നീടു പീഡിപ്പിച്ചതു് ഒരിക്കലും ആശ്ചര്യമല്ല.

# മതശാസ്ത്രം.

(എം. ശേഷഗിരിപ്രഭു എം. ഏ.)

എല്ലാവക്കും ഏറക്കുറയ അറിവും വിശ്വാസവും പ്രതിപത്തിയും ഉളള വിഷയം ആകുന്നു മതം. അതിനെക്കുറിച്ച് ഒരു് ഉപന്യാസം എഴുതുന്നതായാൽ മററുളളവക്ക് ആ വിഷയത്തിന്റെ ഗന്ധംപോലും ഇല്ലാഞ്ഞിട്ട് ഉപന്യാസകൻ അവരെ ഉപദേശിപ്പാൻ പോകുന്നു എന്ന നാട്യത്തോടെ സ്വപ്രാവീണ്യം പ്രകടിപ്പാൻ മാഗ്ഗം അന്വേഷിക്കുന്നില്ലയോ എന്ന ഒരു ബലവത്തായ ആക്ഷേപത്തിന് ആസ്പദം കിട്ടുന്നതാണ്. എന്നാൽ ഈ വിധം ഒരു് അഹംകാരത്തോടും ദുരഭിപ്രായത്തോടും കൂടിയല്ല ഈ പരിശ്രമം എന്ന വച്ചപുരമാത്ഥം അറിയിച്ചുകൊളളുന്നു.

പ്രകൃതവിഷയം സർവ്വജനീനവും സർവ്വക്കും പരമപ്രേമാസ്പദവും ആകുന്നു എന്നതിൽ പക്ഷാന്തരമില്ല. ഈ മതം ഈശ്വരങ്കൽനിന്നു മനുഷ്യക്കു കിട്ടിയതാണെന്നു സാധാരണജനങ്ങളുടെ വിശ്വാസമാണെങ്കിലും പാശ്ചാത്യശാസ്ത്രജ്ഞന്മാർ മതം മനുഷ്യനിമ്മാണം ആകുന്നു എന്നു സ്ഥാപിച്ചിരിക്കുന്നു. ലോകത്തിലെ സർവ്വമതങ്ങളേയും അവയിലെ വിചാരങ്ങളേയും വിശ്വാസങ്ങളേയും ആചാരക്രമങ്ങളേയും ആരാധനാവിധാനങ്ങളേയും മററും കഴിയുംവണ്ണം പരിശോധിച്ചു സാമ്യാസാമ്യങ്ങളെ സംഗ്രഹിച്ചു വിഭജിച്ചു നാമകരണം ചെയ്തു നിശ്ചയിച്ചു മതത്തെ ശാസ്ത്രരീതിയിൽ ഉപപാദിപ്പാൻ കഴിയുന്നതാണെന്നു് അറിഞ്ഞു ശാസ്ത്രജ്ഞന്മാർ മതശാസ്ത്രം എന്ന ഒരു നവീനശാസ്ത്രത്തെ നിമ്മിച്ചിരിക്കുന്നു. അവരുടെ സിദ്ധാന്തങ്ങളെ മാന്യവായനക്കാരെ സ്മരിപ്പാൻ മാത്രമാകുന്നു ഈ ഉപന്യാസത്തിന്റെ ഉദ്ദേശം. ബാല്യം, കൌമാരം, യൌവ്വനം, വാദ്ധക്യം എന്ന ദേഹാവസ്ഥകളെ അനുസരിച്ചു മനുഷ്യന്റെ മനസ്സു ക്രമേണ വിചാരശക്തിയുടെ പരിപാകത്തെ പ്രാപി

ക്കുന്നതു പോലെ സമുദായത്തിന്റെ സമഷ്ടിമനസ്സും അതുപോലെയുള്ള അവസ്ഥാന്തരങ്ങ
ളെ പ്രാപിക്കുന്നു. ഇതൊരു നവീനസിദ്ധാന്തമാകുന്നു എന്നു ചിലർ അഭിപ്രായപ്പെടുന്നു.
എങ്കിലും മനുഷ്യർ സമുദായമായിത്തീന്നനാൾമുതൽക്കു തന്നെ സമഷ്ടി മനസ്സിന്റെ ജ്ഞാ
നവും അവക്കു സിദ്ധിച്ചിട്ടുണ്ട്. "പബ്ളിക് മൈൻഡ്" (public mind) "പബ്ളിക്ക് ഒപ്പീ
നിയൻ" (public opinion) എന്നിവ വത്തമാനപത്രങ്ങളുടെ ആവിർഭാവത്തോടു കൂടി അ
വതരിച്ചവയല്ല. വത്തമാനപത്രങ്ങൾ ഇവയെ പ്രഖ്യാനം ചെയ്യുന്നതേയുള്ളൂ. ഗൃഹനീതി,
രാജതന്ത്രം, സന്ധി, വിഗ്രഹം മുതലായി അനേകം പേർ ഒന്നിച്ചു ചേന്നു പ്രവത്തിക്കു
ന്ന സംഗതികളിൽ ഐകമത്യമോ ദ്വൈധമോ സമഷ്ടിചിത്തത്തെ കാണിക്കുന്നു. ഈ സ
മഷ്ടിചിത്തത്തിന്ന് അനുഗുണമായിരിക്കും ഓരോ മതത്തിലെ പരിഷ്കാരം. അതുകൊണ്ടു
ലോകത്തിലെ ചരിത്രങ്ങൾ അതതു സമുദായക്കാരുടെ പരിസ്ഥിതിക്കു് ഉത്തമവിധത്തിൽ
ഉണ്ടായവയാകയാൽ ഒരുവന്ന് അന്യന്റെ മതത്തെ ദൂഷിപ്പാൻ യാതൊരു കാരണവുമി
ല്ല എന്നു മതശാസ്ത്രം ഉപദേശിക്കുന്ന ഈ പാഠം എത്ര ആദരണീയമാകുന്നു!

നമ്മുടെ വിദ്യാലയങ്ങളിൽ മതവിഷയങ്ങളെ പഠിപ്പിക്കാതെ ഉപേക്ഷിച്ചുകളഞ്ഞതു
ദോഷാവഹമായിരിക്കുന്നു എന്നുകണ്ടു ചില മഹാമനസ്കന്മാർ പരിതപിക്കുന്നുണ്ട്. മത
വിഷയങ്ങൾ പൂവ്വകാലങ്ങളിൽ ഭ്രമം മൂലമായി ഉണ്ടായവ ആകയാൽ അവയെ വിദ്യാല
യങ്ങളിൽ എഴുന്നള്ളിപ്പിച്ചിട്ടു ഫലം എന്ത്? എന്നു ചിലർ ആക്ഷേപിക്കും. ഹിന്തുക്ക
ളുടെ ഇടയിൽ മതഭേദങ്ങൾ ഉള്ളതുകൊണ്ട് ഏതു മതത്തെയാണ് പഠിപ്പിക്കേണ്ടത്?
മതകാര്യങ്ങളിൽ മാദ്ധ്യസ്ഥം ദീക്ഷിച്ചിരിക്കുന്ന ഗവമ്മെന്റു മതശിക്ഷണം സ്കൂളുകളിൽ
നിർബന്ധമാക്കിയാൽ വളരെ അനത്ഥങ്ങൾ നേരിടും എന്നു വേറെ ചിലരും പറയും.

ലൌകികവിഷയങ്ങളെ ധാരാളം പഠിപ്പിക്കുന്ന സ്കൂളുകളിൽ അലൌകികവിഷയ
ങ്ങളുടെ അമൂല്യനിക്ഷേപമായ മതത്തെ വിട്ടുകളയുന്നതു ന്യായമോ? നിഴലിനെപ്പോലെ
മനുഷ്യനെ ആശ്രയിച്ചുനിൽക്കുന്ന മതത്തിന്റെ സ്വഭാവം എന്ത്? മതത്താൽ മനുഷ്യരു
ടെ സ്വഭാവവും ആചരണവും എങ്ങനെ മാറുന്നു? ഓരോ സമുദായത്തിന്നു മതം നിമി
ത്തം സംഭവിച്ച ഗുണദോഷങ്ങളെ ആലോചിച്ച് അതിന്റെ പയ്യവസാനം നിശ്ചയിക്കാ
മോ? മതം ഒന്നുമില്ലാതെ ഒരു സമുദായത്തിന്നു പരിഷ്കൃതസ്ഥിതിയിൽ ജീവിച്ചുകൂട
യോ? ഈ ചോദ്യങ്ങൾക്ക് ഉത്തരം പറയേണ്ടതു ലോകചരിത്രമാകുന്നു. ബാഹ്യശക്തി
കളിൽനിന്നു വരുന്ന പ്രഹാരങ്ങളും അഭിഘാതങ്ങളും കഷ്ടങ്ങളും മനുഷ്യർ ഔദാസീന്യ
ത്തോടെ സഹിച്ചു ദേവസങ്കല്പം എന്നു വിചാരിച്ചു സ്വസ്ഥരായിരുന്നുവോ? ബുദ്ധിശ
ക്തികൊണ്ടു പരിസ്ഥിതികളെ നന്നാക്കി സുഖാനുഭവത്തിനുള്ള മാർഗ്ഗങ്ങളെ തേടി സ്വാ
തന്ത്ര്യം സംരക്ഷിച്ചു പരിഷ്കാരം വദ്ധിപ്പിച്ചുപോന്നുവോ? എന്നിങ്ങനെയുള്ള ചോദ്യ
ങ്ങൾക്കു സമഗ്രകവും തൃപ്തികരവും ആയ ഉത്തരം പറയുന്നതു ചരിത്രമാകയാൽ തന്റെ
പ്രവൃത്തിയെ നിവ്വഹിപ്പാൻ ചരിത്രകാരനു മതം, ആചരണം, ധമ്മം, വ്യവഹാരം,
സദാചാരം, അഭ്യുദയം മുതലായവയെ ശാസ്ത്രരീതിയിൽ പരിശോധിച്ച് അറിയേണ്ടതാ
ണ്. അതുകൊണ്ടു ചരിത്രത്തിലെ പ്രഥമാദ്ധ്യായം എഴുതുവാൻ ഭാഷാദേവിയുടേയും ധ
മ്മജനകന്റെയും അനുഗ്രഹം അത്യാവശ്യമാണ്.

കലിയുഗത്തിന്റെ വിജൃംഭണത്താൽ വിദ്യാത്ഥികളുടെ മതവിശ്വാസത്തിന്നു സം
കോചം വന്നു ധമ്മാനുഷ്ഠാനം ലോപിക്കാറായിരിക്കുന്നു എന്നത് എത്ര ശോചനീയം!
കഷ്ടം! ഈ ദയനീയസ്ഥിതിക്കു കാരണം അവർ അല്ലാത്തതുകൊണ്ട് അവരെ നിന്ദി
പ്പാനും കുറ്റപ്പെടുത്തുവാനും ന്യായമില്ല. അചേതനമായ ആവിയന്ത്രം ഏഴെട്ടു മണിക്കൂ
റോടി ഒരുനൂറ്റിരുപതോളം മൈൽ യാത്ര കഴിഞ്ഞാൽ പിന്നെ സ്വസ്ഥമായിരിക്കാം.
എ. ബി ക്ലാസ്സുകളിലെ ക്ഷീരകണ്ഠരായ ശിശുക്കളും ബി. എ. ക്ലാസ്സുകളിലെ അംഗങ്ങളി
ൽ സന്നദ്ധമായ യൌവ്വനത്തോടു ശോഭിക്കുന്ന തരുണന്മാരും ഗൃഹത്തിൽ അഞ്ചു മണി
ക്കൂറും ശാലയിൽ അഞ്ചു മണിക്കൂറും ദുർഗ്രാഹ്യവിഷയങ്ങളുമായി മല്ലയുദ്ധം ദിവസംതോറും
ചെയ്തുവരുന്നു. സ്കൂളിൽ കാട്ടിയ പരാക്രമംകൊണ്ടു തൃപ്തിപ്പെടാത്ത മാതാപിതാക്കന്മാർ
പുത്രന്മാരെ വലിയ ഉദ്യോഗസ്ഥന്മാർ ആക്കാനായി അദ്ധ്യാപകന്മാരെ നിയമിച്ചു ഗൃ
ഹത്തിൽ പിന്നെയും രണ്ടു മൂന്നു മണിക്കൂറു പഠിപ്പിക്കുന്നു! ഈ ബാലന്മാർക്കുണ്ടാ

കുന്ന മനോവ്യഥയും കായക്ലേശവും ആരോഗ്യഹാനിയും എത്ര? അനായാസമായി ശ്വാസം കഴിപ്പാൻപോലും അവസരം കിട്ടാത്ത ബാലന്മാർ ഇംഗ്ലീഷിനെ മാതൃഭാഷയാക്കി സർവ്വവിഷയങ്ങളേയും ആ ഭാഷയിൽ പഠിച്ച പരീക്ഷാകാലത്ത് ഉത്തരം പറയേണം. സ്വമാതൃഭാഷയായ ഏതദ്ദേശീയഭാഷയെ ഉൽകൃഷ്ടാവസ്ഥയിലേക്ക കൊണ്ടുപോവാൻ ഒരു മാർഗ്ഗവും ഇല്ല. ഇംഗ്ലീഷുഭാഷാജ്ഞാനമില്ലാത്ത ജനസാമാന്യത്തിനു വിദ്യാപ്രവീണന്മാരാൽ ഒരു പ്രയോജനവും സിദ്ധിക്കുന്നില്ല. മതം ഒരു പാഠ്യവിഷയമായാൽ അതിനെ ഏതു ഭാഷയിലാണ് നമ്മുടെ ബാലന്മാരെ പഠിപ്പിക്കേണ്ടത്? ഇതാണ് മതം പഠിപ്പിക്കുന്നതിനുള്ള ഒരു മഹാ വിഘ്നം.

ഭാഷ മനുഷ്യനു മാത്രം ഉള്ളതുപോലെ മതവും മനുഷ്യനു മാത്രമേയുള്ളൂ. അതുകാരണം ഭാഷയും മതവും മനുഷ്യന്റെ അസാധാരണ ധർമ്മങ്ങൾ ആകുന്നു. മനുഷ്യശബ്ദത്തെ നിർവ്വചിപ്പാൻ—"സംസാരിക്കുന്നവൻ മനുഷ്യൻ"—എന്നും "മതമുള്ളവൻ മനുഷ്യൻ"—എന്നും ഈ വാക്യങ്ങളിൽ ഒന്നിനെ പ്രയോഗിക്കാം. നമ്മുടെ പുരാണാദി മതഗ്രന്ഥങ്ങളിൽ തിര്യഗ്ജീവികൾക്കും ഭാഷയുണ്ടെന്നും അന്യോന്യവ്യവഹാരത്തിന്ന് അവ അതിനെ ഉപയോഗിക്കുന്നുണ്ടെന്നും പറഞ്ഞിരിക്കയാൽ ഭർത്തൃഹരി മതത്തെ അസാധാരണധർമ്മമാക്കി "ധർമ്മേണ ഹീനാഃ പശുഭിഃ സമാനാഃ" എന്നു വ്യതിരേകമുഖമായി മനുഷ്യലക്ഷണം പറയുന്നു. താല്പര്യമെന്തെന്നാൽ—ധർമ്മമനുഷ്ഠിക്കുന്നവർ മാത്രമാണ് മനുഷ്യർ എന്നാകുന്നു. ഇതു് ഒരു സാരവത്തായ വചനം തന്നെ.

സർവ്വരും മൂകരായും സർവ്വരും നിരീശ്വരരായും ഇരിക്കുന്ന സമുദായങ്ങൾ ഭൂമിയിൽ എങ്ങും ഇതുവരെയും കണ്ണിൽ പെട്ടിട്ടില്ല. അതുകൊണ്ടു മതവും ഭാഷയും മനുഷ്യന്ന് എല്ലാക്കാലത്തും എല്ലാ ദേശങ്ങളിലും കണ്ടുവന്നിരിക്കുന്ന ലക്ഷണങ്ങൾ ആകയാൽ അവ മനുഷ്യസ്വരൂപത്തിൽ ഉൾപ്പെട്ടവയാകുന്നു. ഭാഷയാകുന്നു മതത്തിന്റെ ജനനി. മതമോ സദ്വർത്തനത്തിന്റെ ജനകൻ. ഈ കുടുംബത്തിൽ ചേർന്നു വളർന്ന മനുഷ്യൻ ജ്ഞാനവൃത്തിയാൽ മോക്ഷം പ്രാപിക്കും.

മനസ്സിന്റെ വൃത്തി മനനം അല്ലെങ്കിൽ വിചാരം ആകുന്നു. മനനത്തിന്റെ ബാഹ്യരൂപമാകുന്നു ഭാഷ. മതത്തിന്റെ ബാഹ്യരൂപം സദാചാരവും ആരാധനയും ആകുന്നു. അന്തരംഗമോ ശ്രദ്ധയും ഭക്തിയും ആകുന്നു. ഈ നാലു വിഭാഗങ്ങളേക്കുറിച്ചുള്ള അഭിപ്രായങ്ങളുടെയും കൃത്യനിർവ്വാഹങ്ങളുടെയും ഭേദങ്ങൾ നിമിത്തം മതങ്ങൾ നാനാവിധങ്ങളായി പിരിഞ്ഞിരിക്കുന്നു. മനുഷ്യൻ ഒന്നാമതു ഭൂമിയിൽ അവതരിച്ച് എത്രയോ ദീർഘകാലം കഴിഞ്ഞശേഷം ഭാഷയെ ഉപയോഗിച്ചു തുടങ്ങി എന്നു നവീനശാസ്ത്രജ്ഞന്മാർ പറയുന്നതിന്റെ യുക്തി ജനനത്തിങ്കൽ ഇന്നും ശിശുവിന്ന് ഭാഷയില്ലാതിരിക്കുന്നതു തന്നെ. വാഗിന്ദ്രിയത്തിനു ബലവും പുഷ്ടിയും കൂടിയാൽ മാത്രമെ വർണ്ണങ്ങൾ ഉച്ചരിപ്പാൻ കഴിയുള്ളൂ. ഭാഷാന്തരങ്ങളെ പഠിക്കുന്ന സമയം നേരിടുന്ന പ്രയാസം വാഗിന്ദ്രിയത്തിന്റെ സാധാരണ ഗതിയ്ക്കുള്ള നിരോധം തന്നെ. സമുദായമായി ജീവിക്കുമ്പോൾ ഭാഷ അത്യാവശ്യമായി വരുന്നതുകൊണ്ടു അന്യോന്യാശ്രയത്താൽ സഹജീവനത്തിനു കാരണമായി മനുഷ്യർ ഒരു സമൂഹമായിത്തീർന്ന് അന്തർഗ്ഗതങ്ങളെ ചില ശബ്ദങ്ങളേക്കൊണ്ട് അറിയിച്ചു എന്നും കാലാന്തരത്തിൽ ഈ ശബ്ദസ്തോമം ഭാഷയും ആയി എന്നും ശാസ്ത്രജ്ഞർ അഭിപ്രായപ്പെടുന്നു.

ഭാഷ ഒരു മാതാവിനേപ്പോലെ മനുഷ്യഹൃദയമായ ശിശുവിനെ ലാളിച്ചു പോഷിച്ചു പരിഷ്കരിച്ച് ഓരോ വൈചിത്ര്യങ്ങളെ കാണിച്ച് ഉപദേഷ്ട്രിയായിത്തീർന്നു. ഈ വൈചിത്ര്യങ്ങളിൽ പ്രരോചനയാൽ പ്രേമാതിശയം ജനിപ്പിച്ചു മനസ്സിനെ രഞ്ജിപ്പിച്ചു ലയിപ്പിച്ചു മനനശക്തിയെ അത്യന്തം വർദ്ധിപ്പിച്ചു മനനവ്യാപാരം തന്നെ പരമാനന്ദകാരണം എന്ന് ഉപദേശിച്ചു. ഇതിന്റെ യാഥാർത്ഥ്യം അനുഭവത്താൽ പ്രത്യക്ഷമായി അറിഞ്ഞാറെ മനുഷ്യൻ ആത്മാരാമനും ആത്മക്രീഡനും ആത്മാനന്ദനനും ആയിത്തീർന്നു. ഇതാകുന്നു ഈ ഔപനിഷദന്മാരുടെ മതസ്വാരസ്യം. മതശാസ്ത്രകാർ ഇതു് ഒരു പരമപുരുഷാർത്ഥമായി സ്വീകരിക്കാമോ എന്നു പരിശോധിച്ചു പാശ്ചാത്യതത്വശാസ്ത്രങ്ങളേക്കൊണ്ടു പരീക്ഷിച്ചു നോക്കും.

മോക്ഷമാർഗ്ഗത്തിൽ
നമ്മുടെ ഇന്ദ്രിയങ്ങൾക്ക് അഗോചരമായ മതത്തെ ഉപദേശിച്ചു ഉപാസിക്കുന്നു.
നടത്തുന്ന വാഗ്ദേവതിയെ ബ്രാഹ്മണർ ജഗദ്രക്ഷിത്രിയായ ഗായത്രിയായി എന്നുമാ
ഈ പരാശക്തി സൃഷ്ട്യാദികർമ്മങ്ങളെ ചെയ്യുന്ന വാഗ്രൂപമായ ഈശ്വരൻ ഈ വിഷയം
ഹന്നാൻ എന്ന പുണ്യപുരുഷൻ എഴുതിയ സുവിശേഷത്തിൽ പറയുന്നു. മുത
മേൽ ഉപപാദിക്കും. പ്ലേട്ടോ, മീമാംസകർ, പൌരാണികർ, വൈയാകരണന്മാർ
ലായവർ വാക്ശക്തിയെ പ്രമാണമാക്കി പല സിദ്ധാന്തങ്ങളേയും സ്ഥാപിച്ചിട്ടുണ്ട്.
ഭാഷയ്ക്കും മതത്തിനും തമ്മിൽ നേരിട്ടുസംബന്ധമുള്ളതുകൊണ്ടു സമുദായത്തിന്റെ ഐ
കൃത്തിനു ഇവ ഉത്തമസ്തംഭങ്ങൾ ആകുന്നു എന്ന് എല്ലാവരും സമ്മതിക്കും. നമ്മുടെ
രാജ്യത്തിലെ ജാതിഭേദങ്ങൾക്കു ബലവത്തായ കാരണം ഭാഷാഭേദം തന്നെ. ഇന്ത്യ മുഴു
വനും ഒരു പുരുഷനെപ്പോലെ സ്വാധികാരാധിക്യത്തെ ആവശ്യപ്പെടാൻ പ്രോത്സാഹിപ്പി
ക്കുന്നതു ഭാഷയുടെ ഐകൃത്താൽ ആകുന്നു. ഇങ്ങനെ ഭാഷാമഹിമ. ഇനിയും ഭാഷയെ
ആശ്രയിച്ചുണ്ടായ മതത്തെക്കുറിച്ചു പറയാം.

എല്ലാ മതങ്ങളുടേയും ആധാരം ചി
പരിഷ്കൃത രാജ്യങ്ങളിൽ അനുസരിച്ചുവരുന്ന ഉപദേശിച്ചവയൊ ഈശ്വരാനുഗ്ര
ല ഗ്രന്ഥങ്ങളാകുന്നു. ഈശ്വരൻ സ്വയം സാക്ഷാൽ ഉപദേശിച്ചവയൊ ആകുന്നു ഈ ഗ്രന്ഥ
ഹത്താൽ പ്രേരിതന്മാരായ ചില പുണ്യപുരുഷന്മാർ നിർമ്മിച്ചവയൊ ആകുന്നു ഈ ഗ്രന്ഥ
ങ്ങൾ എന്ന് അതതു മതക്കാർ വിശ്വസിക്കുന്നു. ഈവിധം ഗ്രന്ഥങ്ങളെ ആഗമങ്ങളെന്നും,
അവയുടെ പ്രമാണാർഹതയെ ആഗമപ്രമാണം, ശബ്ദപ്രമാണം, ആപ്തവചനം എന്നും
സംസ്കൃതത്തിൽ പറയും. ലോകത്തിൽ അപരിഷ്കൃതജനങ്ങളുടെ സംഖ്യ അധികമാകയാ
ലും നാം അപരിഷ്കൃതസ്ഥിതിയിൽനിന്നു ക്രമേണ ഇപ്പോഴത്തെ ഉന്നതസ്ഥിതിയെ
പ്രാപിച്ചിരിക്കയാലും ഇവരുടേയും മതങ്ങളെ അറിയേണ്ടതാകുന്നു. അതുകൊണ്ടു മ
ശാസ്ത്രം നിർമ്മിക്കുവാൻ ഇച്ഛിക്കുന്നവർ കാട്ടാളന്മാരുടെയും മററും മതങ്ങളെ അറിയുന്ന
തിന്ന് ഓരോ സഞ്ചാരികൾ ഇവരെക്കുറിച്ച് എഴുതിയ ചരിത്രങ്ങളെ പരിശോധിക്കു
ന്നു. ഈ ജനസമൂഹങ്ങളുടെ ഇടയിൽ എഴുത്തു നടപ്പില്ലാത്തതുകൊണ്ടു ഇവരുടെ മ
ങ്ങളെ വിവരിക്കുന്ന ഗ്രന്ഥങ്ങളും ഇല്ല. ഈവിധം മതങ്ങളെ അഗ്രന്ഥകമതങ്ങളെന്നും,
ശേഷമുള്ളവയെ സഗ്രന്ഥകമതങ്ങളെന്നും പറയാം. ഇവ രണ്ടിനേയും ഉപയോഗപ്പെട്ട
ത്തി നിർമ്മിച്ചതാകുന്നു മതശാസ്ത്രം. പരിശോധിപ്പാനുള്ള ഗ്രന്ഥസാമഗ്രിയെ ആലോചി
ച്ചാൽ ഇതു സാദ്ധ്യമൊ എന്നു ശങ്കിച്ച് ആർ സ്തംഭിക്കാതിരിക്കും? മതം നിസ്സാരമായ
വിഷയമായതുകൊണ്ടാണൊ പാശ്ചാത്യർ അതിനെ ഇത്ര ബഹുമാനിക്കുന്നത്? മതത്തി
നു കൈനീട്ടിക്കൊടുത്തു സ്കൂളിൽ കൊണ്ടുവന്നിരുത്തുവാൻപോലും യോഗ്യതയില്ലയോ?
ഉയർന്നതരം വിദ്യാമന്ദിരങ്ങളിൽ ബി. ഏ. പരീക്ഷയ്ക്ക് ഐച്ഛികവിഷയങ്ങളായി ന
മ്മുടെ ഷഡ്ദർശനങ്ങളെ പഠിപ്പിച്ചുവരുന്നുണ്ട്. എന്നാൽ അവയെ മനനശാസ്ത്രത്തി
ന്റെ നിലയിൽ പരീക്ഷയുടെ ആവശ്യാർത്ഥമായി പഠിപ്പിക്കുന്നതുകൊണ്ട് അത് ആചാ
രധർമ്മങ്ങളേയോ മതവിഷയങ്ങളേയോ വിവേചിച്ചറിവാൻപോകാതെ തത്വവിവേചന
ത്തിൽ പര്യവസാനിക്കുന്നു. നമ്മുടെ ദർശനങ്ങളെ പാശ്ചാത്യദർശനങ്ങളോടു താരതമ്യ
പ്പെടുത്തി സാധർമ്മവൈധർമ്മങ്ങളെ കണ്ടുപിടിക്കുന്നതിൽ അധികമായും പരിശ്രമിക്കേണ്ട
തുകൊണ്ട് ഈ രണ്ടു ദർശനങ്ങളുടേയും പരിജ്ഞാനമില്ലാത്തവർക്ക് ഈ പരിശ്രമം വള
രെ ക്ലേശകരമായിത്തീരുന്നു. പരീക്ഷാനന്തരം തത്വജ്ഞാനങ്ങളെ ആലോചിച്ചു ജനോ
പകാരാർത്ഥം വിനിയോഗിപ്പാൻ സംഗതിവരുന്നില്ല. തത്വശാസ്ത്രജ്ഞരിൽവെച്ച് ഉത്തമ
പദവിയെ ആരോഹണംചെയ്തിരിക്കുന്ന ശ്രീശങ്കരാചാര്യരുടെ ജന്മഭൂമിയായ ഈ കേര
ളത്തിൽ ദാർശനികവിഷയങ്ങളിൽ ഉത്സാഹം ശിഥിലീഭവിച്ചിരിക്കുന്നതു ശോചനീയം
തന്നെ. ഈ സംഗതികൾ എല്ലാം ആലോചിച്ച് ഈ ഉപന്യാസം വായിച്ച കേരളീ
യർ തത്വവിഷയങ്ങളിലും കുറെ ശ്രദ്ധവെക്കുമെന്നു വിശ്വസിക്കുന്നു.

ചില ഹേതുവാദികളുടെ അഭിപ്രായം എന്തെന്നാൽ. സ്വാർത്ഥതല്പരന്മാരായ ചിലർ
മററുള്ളവരെ അടിമകളാക്കി സ്വാധീനത്തിൽ വെപ്പാനുള്ള ഒരു ഉപായമാകുന്നു മതം
എന്നാകുന്നു. ലോകരെ രക്ഷിക്കുകയോ ശിക്ഷിക്കുകയോ ചെയ്യുന്ന ചില അദൃശ്യപുരു
ഷന്മാർ ഉണ്ടെന്നും അവരെ പ്രസാദിപ്പിച്ചാൽ ഗുണവും കോപിപ്പിച്ചാൽ ദോഷവും ഉ

ലോകമെന്നും ഈ സ്വാത്ഥപരന്മാർ ജനങ്ങളോട് ഉപദേശിച്ച് ഈ പുരുഷന്മാരെ സന്തോഷിപ്പിപ്പാനുള്ള കമ്മബാഹുല്യം നിമ്മിച്ചു ജനങ്ങളുടെ ധനം കരസ്ഥമാക്കി സുഖമനുഭവിച്ചുവരുന്നു. അതുകൊണ്ടു മതം ഒരു് ആഗന്തുകവിധിയാകുന്നു. ഈ വ്യാധിയിൽനിന്നു നിർമ്മുക്തനാവാൻ എല്ലാ മതബന്ധങ്ങളേയും ബന്ധിച്ചു സ്വതന്ത്രനായി നിരീശ്വരപദത്തിൽ ചെന്നുകയറി, ആജീവനാന്തം ദുഃഖത്തെ യഥാശക്തി അകററിക്കളഞ്ഞു അത്രപൂവ്വിപയ്യന്തം സുഖമനുഭവിക്കുന്നതു പരമപുരുഷാത്ഥം ആകുന്നു എന്നു പ്രതിപാദിക്കുന്നു. ലൌകികവിഷയസുഖാനുഭോഗം ഒന്നുമാത്രം പരമപുരുഷം എന്നു നിശ്ചയിച്ചുവാദിക്കുന്നവർ ഇക്കാലത്തു വളരെ വളരെ ചുരുങ്ങുമെങ്കിലും ഇന്ത്യയിൽ പണ്ടുണ്ടായിരുന്ന ചാവ്വാകന്മാർ ഈ മതത്തെ പൂണ്ണമനസ്സോടെ അവലംബിച്ചു, വേദപ്രാമാണ്യം നിരാകരിച്ചു വൈദികധമ്മങ്ങളെ നിന്ദിച്ചു് ഇന്ദ്രിയങ്ങൾക്കു് അഗോചരനായ ഈശ്വരനോ പാപപുണ്യങ്ങളോ സ്വഗ്ഗനരകങ്ങളോ ഇല്ലെന്നു് ആഘോഷിച്ചു. അതുകൊണ്ടു വൈഷയികസുഖം നിർബാധമായും നിരങ്കുശമായും യാവജ്ജീവം അനുഭവിപ്പാൻ ഉപദേശിച്ചും പരിശ്രമിച്ചുംപോന്നിരുന്നു. ലൌകികസുഖം അത്യുത്തമമായ ഒരു് ഒററവസ്തുവാകുന്നു എന്നു് ഇവർ അംഗീകരിച്ചതുകൊണ്ടു് ഇവരെ ലോകായതികർ എന്നും ഇവരുടെ മതം ലോകായതികമതം എന്നും പറയും. ഹിന്ദുക്കൾ ചാവ്വാകമതത്തെ സധൈയ്യം തിരസ്കരിച്ചു വൈദികമതത്തിൽത്തന്നെ ഉത്തമനിഷ്ഠയോടുകൂടിയിരിക്കുന്നതു് എത്ര ശ്ലാഘനീയവും ആശംസനീയവും ആകുന്നു. അതുപോലെ നാമും നമ്മുടെ പൂവ്വികരെ സവ്വാത്മനാ അനുവത്തിച്ചു് ഇപ്പോൾ നമ്മെ വിഴുങ്ങിക്കളവാൻ വിജൃംഭണംചെയ്തുവരുന്ന ഈ ലോകായതമതത്തോടു യുദ്ധംചെയ്തു ജയം പ്രാപിപ്പാൻ ശ്രമിക്കേണ്ടതല്ലയോ? അതിന്നായി നമ്മുടെ ബാലന്മാരെ സ്കൂളുകളിൽ മതവിഷയങ്ങളെ പഠിപ്പിക്കേണ്ടതാണ് എന്നതിൽ വാദമുണ്ടോ? വിദ്വാന്മാർ മതതത്വങ്ങളെ വിവരിപ്പാൻ പ്രസംഗങ്ങളെ നടത്തേണ്ടതാകുന്നു. സംസ്കൃതപാഠശാലകളിൽ കമ്മകാണ്ഡത്തെക്കുറിച്ചു സംപൂണ്ണജ്ഞാനം ഉണ്ടാക്കിക്കൊടുക്കേണ്ടതാകുന്നു. ശിരോമണിപരീക്ഷയിൽ പോലും ധമ്മശാസ്ത്രങ്ങളെ പഠിപ്പിക്കുന്നതിൽ വ്യവസ്ഥചെയ്തിട്ടില്ലെന്നതു് എത്ര ശോചനീയമാകുന്നു! മതശാസ്ത്രത്തെ ആധാരമാക്കി ഒരു പുസ്തകം സ്കൂളുകളുടെ ഉപയോഗത്തിനു തിരുവിതാംകൂർസംസ്ഥാനത്തിൽനിന്നു പ്രസിദ്ധപ്പെടുത്തി വൈദികധമ്മം സംരക്ഷിക്കേണ്ടതാകുന്നു എന്നു വിനയപൂവ്വം ബോധിപ്പിച്ചുംകൊണ്ടു തൽക്കാലം വിരമിക്കുന്നു.

# ഒരു് അസൂയക്കാരന്റെ ഡയറി.

(പി. ജി. രാമയ്യർ ബി എ. ബി എൽ)

തത്വബോധിനി എന്ന മാസികയുടെ പത്രാധിപത്യം ഞാൻ വഹിച്ചിരുന്ന കാലത്തു ഗോവിന്ദൻകുട്ടിമേനോൻ എന്നൊരാൾ എനിക്കൊരു കത്തും ഒരു ഡയറിയിലെ ഏതാനും ഭാഗങ്ങളും അയച്ചുതന്നിരുന്നു. തത്വബോധിനിക്ക് അകാലമരണം സംഭവിച്ചതുകൊണ്ട് ആ കത്തും ഡയറിയും അതിൽ പ്രസിദ്ധപ്പെടുത്തുവാൻ സാധിച്ചില്ല. ഈയിടെ എന്റെ പഴയ കടലാസുകൾ പരിശോധിക്കുന്നതിനിടയിൽ അതു രണ്ടും കണ്ടുകിട്ടി. ഡയറി ഭാഷാപോഷിണിയിൽ ചേർക്കാനായി അങ്ങോട്ടയയ്ക്കുന്നു.

## ഡയറി.

1076 ചിങ്ങം 1-ാംനു-—മനസ്സിന്ന് അശേഷം സമാധാനമില്ല. നേരത്തെ എഴുന്നേറ്റു കാലും മുഖവും കഴുകി നടക്കാൻപോയി. വഴിയിൽ ഇരുവശത്തും വയലുകളിൽ നെല്ലങ്ങനെ വിളഞ്ഞു കൊയ്യാറായി കിടക്കുന്നു. കൃഷിക്കാരുടെ മുഖങ്ങളിൽ സന്തോഷം നൃത്തംവെക്കുന്നുണ്ട്. ഇക്കുറി അവർക്കു നല്ല കോളുതന്നെ. പത്തിരുപതു കൊല്ലങ്ങൾക്കിടയിൽ ഇത്ര നല്ല കൃഷി ഉണ്ടായിട്ടില്ല. കൃഷിക്കാരുടെ അഹമ്മതി വർദ്ധിക്കാൻതന്നെയാണ് ഇത്ര സുഭിക്ഷമായി ഇക്കൊല്ലം നെല്ലു വിളഞ്ഞിരിക്കുന്നത്. കഴിഞ്ഞകൊല്ലം മഴയില്ലാതെ നെല്ലു മുക്കാലേയരയ്ക്കാലും നശിച്ചുപോയി. ഇക്കൊല്ലവും അങ്ങനെ ആകാഞ്ഞതു കഷ്ടംതന്നെ. ഈ കൃഷിക്കാർക്കു ലാഭമുണ്ടായിട്ടു കാര്യമെന്താണ്? മഹാ അധികപ്രസംഗികൾ. ഇനിയും ഒന്നും ഉറയ്ക്കാനായിട്ടില്ല. തുള്ളൻ തുള്ളൻ എന്നൊരുവക ജീവികൾ കൂട്ടംകൂട്ടമായി ആകാശത്തിലൂടെ പറന്നുവന്നു നെൽക്കതിർ മുഴുവനും തിന്നു നശിപ്പിക്കാറുണ്ടെന്നു ഞാൻ കേട്ടിട്ടുണ്ട്. ഈക്കുറി ആ ജീവികൾ നിശ്ചയമായിട്ടും വരും. നെല്ലു മുഴുവനും നശിക്കും. കൃഷിക്കാരുടെ കുറുമ്പ് അടങ്ങും. സംശയമില്ല. നശിക്കും. നശിക്കട്ടെ.

ചിങ്ങം 2-ാംനു-—പാതാരിപ്പറമ്പു പത്മനാഭൻനായരുടെ പുതിയ പത്തായപ്പുരയിൽ കള്ളന്മാർ കടന്നതായും അയാളുടെ ആഭരണപ്പെട്ടി തട്ടിക്കൊണ്ടുപോയതായും കേൾക്കുന്നു. നല്ല കണക്കിലായി. പത്മനാഭൻനായരുടെ അഹംഭാവത്തിന്ന് ഇതു പററി. ആറായിരം ഉറുപ്പികയുടെ ആഭരണങ്ങൾ പോയെന്നാണ് വർത്തമാനം. ബഹുരസം. കള്ളന്മാർ മിടുക്കന്മാർ. അതിസമർത്ഥന്മാർ. എങ്കിലും ആ വിഡ്ഢികൾ ഒരുകാര്യം മറന്നതു നന്നായില്ല. നിലവറയിൽ ഒരു ഇരിമ്പുപെട്ടിയിൽ പത്മനാഭൻനായരു പതിനായിരം ഉറുപ്പിക സൂക്ഷിച്ചിട്ടുണ്ട്. അതുംകൂടി കള്ളന്മാർ കൈവശപ്പെടുത്തിയില്ലല്ലോ. കഷ്ടംതന്നെ. ചെയ്യുന്ന പ്രവൃത്തി പൂർത്തിയാക്കാതെ ബാക്കിവെക്കുന്നതു പോരായ്മയാണ്. ഇരിമ്പുപെട്ടിയും പോകാതിരിക്കയില്ല. ഇന്നല്ലെങ്കിൽ നാളെ എന്നേ ഉള്ളു.

ചിങ്ങം 3-ാംനു-—താനിക്കാട്ടു താച്ചുൻമേനവന്റെ മകൻ നാണുനായരെ ഡിസ്ട്രിക്ട് ജഡ്ജിയായി നിശ്ചയിച്ചിരിക്കുന്നു എന്ന് ഇന്നു വന്ന ലോകസഞ്ചാരിയിൽ എഴുതിയിരിക്കുന്നു. ശുദ്ധ നൊണ. ഉണ്ടയില്ലാത്ത വെടി. വർത്തമാനക്കടലാസുകളിൽ എഴുതിക്കൂട്ടുന്നതു മുഴുവൻ പുരട്ടാണ്. പ്രത്യേകിച്ചു ലോകസഞ്ചാരിയിൽ. നാണുനായർ ജഡ്ജിയായാലത്തെ അവസ്ഥ എന്താണെന്റെ ഈശ്വര! ഇപ്പോൾതന്നെ അയാളുടെ അമ്മയും അച്ഛനും വല്ലാതെ അഹങ്കരിക്കുന്നുണ്ട്. ഇതുംകൂടി ആയാൽ—ഹൈ. ഇതൊരിക്കലും ഉള്ളതായിരിക്കില്ല. ശുദ്ധ നൊണ. പച്ചക്കള്ളവ്.

ചിങ്ങം 4-ാംനു-—ദുർദ്ദിനം. മനസ്സിൽ വല്ലാത്ത ഒരു നീറൽ. നാണുനായരുടെ സം[illegible] കടലാസിൽ കണ്ടതു നേരാണെന്നറിയുന്നു. കഷ്ടം കഷ്ടം. അവൻ ജഡ്ജിയായിരി[illegible] എനിക്കു സഹിക്കുന്നില്ല. സ്ഥിരംജഡ്ജിയായി നിശ്ചയം ചെയ്തിട്ടുണ്ടാവുകയില്ല. [illegible]ണ്ടാ ജഡ്ജികൾക്കു തൽക്കാലം ബദലായി നിശ്ചയിച്ചിരിക്കും. അങ്ങനെ ആയിരിക്കാനേ തരമുള്ളു. ബദൽ നോക്കുന്ന സമയത്തിൽ അയാൾ വേണ്ടതിലധികം ചീത്തപ്പേരു സമ്പാദിച്ചുകൊള്ളും. എന്നാൽപ്പിന്നെ സ്ഥിരപ്പെടുത്തുന്ന കാര്യം ഉറപ്പുതന്നെ. അ

വൻെറ ഭാഗ്യം വിചാരിച്ച് എനിക്കു രാത്രി ഉറക്കം സുഖമായില്ല. നാണുനായരു് ഇനി ഹൈക്കോടതിജഡ്ജികൂടി ആകുമോ ആവോ? മഹാദുർദിനം.

ചിങ്ങം 5-ാംനു—ഇന്നു് ഒന്നാമതായി കിട്ടിയ വർത്തമാനം നല്ല രസമുള്ളതായിരുന്നു. അരിക്കച്ചവടക്കാരൻ അപ്പാത്തരപട്ടർ പൊളിഞ്ഞു. അയാൾ പീടിക പൂട്ടി ഉളളതു മുതലൊക്കെ കൈവശപ്പെടുത്തി രാത്രി ആരും കാണാതെ ഓടിക്കളഞ്ഞു. പട്ടരു മഹാ കള്ളനാണെന്നു എനിക്കു പണ്ടേ അറിവുണ്ടായിരുന്നു. അയാളെ വിശ്വസിച്ചു വളരെ ആളുകൾ പണം വായ്പ കൊടുത്തിട്ടുണ്ടു്. വായ്പകൊടുത്തിട്ടുള്ളവരുടെ വായിൽ മണ്ണു വീണു. പട്ടർ സമർത്ഥൻ. ഇത്രയധികം ആളുകളെ പററിച്ചു ചാടിക്കളഞ്ഞുവല്ലൊ. കടംകൊടുത്തിട്ടുളളവർ കരഞ്ഞാലെന്തു്, കയർത്താലെന്തു്. ചെമ്പുകഴുകിയ വെള്ളം അവരിനി കാണില്ല. ഭേഷായി. അസ്സലായി. അങ്ങനെവേണം.

ചിങ്ങം 6-ാംനു—ശീനുപട്ടരുടെ 2000 ഉറുപ്പികയുടെ കുറി ഒന്നാമത്തെ നറുക്ക് ഇന്നു ശാന്തിക്കാരൻ ശങ്കരനെമ്പ്രാന്തിരിക്കു കിട്ടി. എമ്പ്രാൻെറ ഭാഗ്യം നോക്കുക. അത്തരംതന്നെ അമ്പലത്തിലെ കല്ലു കഴുകിക്കഴുകി കാശു കൂട്ടുന്ന കള്ളഎമ്പ്രാന്തിരിക്കു് ഇത്രഭാഗ്യമോ. ആ ചേട്ടസ്സു് എന്തിനാണിത്രയധികം പണം. അവൻെറ യോഗം വിചാരിച്ച് എനിക്കുകൂടി—കുറിയിൽ സംബന്ധമില്ലാത്ത എനിക്കുകൂടി—വയറു കത്തുന്നു. ബാക്കിനറുക്കുകാരുടെ കഥ പറയാനുണ്ടോ. അച്യുതമേനവനും ആനപട്ടരും അനന്തവാരരും തങ്ങൾക്കേ കുറിഭാഗ്യമുള്ളു എന്നു ഞെളിഞ്ഞിരുന്നു. എമ്പ്രാന്തിരി അവരുടെ മുഖത്തിൽ കരി തേച്ചു. കണക്കിലായി. എമ്പ്രാന്തിരി ഒരുമുഴം ഉയർന്നിട്ടുണ്ടാവും. എൻെറ എമ്പ്രാന്തിരി. അധികം ഗർവ്വിക്കേണ്ടാ. മേലാൽ നറുക്കുകൾക്കു മതിയായ ജാമ്യം കൊടുത്തല്ലാതെ ശീനുപട്ടർ കുറിപ്പണം തരുന്നതല്ല. എമ്പ്രാന്നു് ആരു ജാമ്യംനിൽക്കും. കുറിപ്പണം കിട്ടുന്ന കാര്യം സംശയമാണു്. കേട്ടുവോ. എമ്പ്രാന്തിരി വട്ടത്തിൽ തിരി.

ചിങ്ങം 7-ാംനു—അച്ഛൻെറ അനന്തിരവൻ ഉണ്ണിക്കണ്ണൻ ബി. ഏ. പരീക്ഷയിൽ തോററ വർത്തമാനം ഉണ്ടു്. വളരെ സന്തോഷം അവൻെറ അഹംഭാവത്തിനു് അതിരുണ്ടായിരുന്നില്ല. അമ്മി ചാടിക്കടന്ന വീരനല്ലേ. “വീരനാമദ്ദേഹമിദ്ദേഹമോക്ക നീ” എന്നായിരുന്നു നാട്യം. അച്ഛന്നു പൊന്നുമരുമകൻ എന്നാൽ പ്രാണനാണു്. ഇപ്പോളൊട്ടു പാകത്തിലായി. ഇനിയും തോൽക്കട്ടെ. ആയിരം പ്രാവശ്യം തോൽക്കട്ടെ.

ചിങ്ങം 8-ാംനു—ഇന്നു നേരത്തേ എട്ടുമണിക്കു് അച്ഛന്നു് ഒരു കമ്പിയുണ്ടായിരുന്നു. ഉണ്ണിക്കണ്ണൻ പരീക്ഷയിൽ തോററ സങ്കടംകൊണ്ടു് ആത്മഹത്യ ചെയ്ത വർത്തമാനമായിരിക്കും എന്നാണു് ഞാൻ ആദ്യം വിചാരിച്ചതു്. അബദ്ധം. കമ്പിപൊട്ടിച്ചു വായിച്ചപ്പോഴല്ലേ വയററിൽ തീവീണതു്. ഉണ്ണിക്കണ്ണൻ പരീക്ഷയിൽ ഒന്നാംക്ലാസിൽ ഒന്നാമനായി ജയിച്ചിട്ടുണ്ടെന്നാണു് കമ്പിവർത്തമാനം. എൻെറ ദൈവമേ എന്തൊരു ഗ്രഹപ്പിഴയാണിതു്. എനിക്കു ബുദ്ധിക്ഷയമുണ്ടാകുന്നു. ആ ചെറുക്കൻ അതിബുദ്ധിതന്നെ. സംശയമില്ല. എന്നാൽ അവനും അവൻെറ അമ്മാമനും ഒരു സംഗതി ആലോചിച്ചിട്ടില്ല “അതിബുദ്ധിക്കു് അല്പായുസ്സു്,” എന്നൊരു പഴഞ്ചൊല്ലുണ്ടു്. പഴഞ്ചൊല്ലു പാഴാകാറില്ല.

ചിങ്ങം 9-ാംനു—ഇരുന്നുപൊറുക്കാൻ പാടില്ലാതായിരിക്കുന്നു. എൻെറ സ്കൂളിലെ ഹെഡ്മാസ്റ്ററെ ഈ നഗരംബെഞ്ചുമജിസ്ട്രേട്ടായി നിശ്ചയിച്ചിരിക്കുന്നു. എന്തൊരു വിഡ്ഢിത്വമാണിതു്. കിഴവന്മാരെ പ്രവൃത്തിയിൽനിന്നു പിരിച്ചയയ്ക്കാതിരിക്കുന്നതുതന്നെ ഭോഷത്വം. പോരെങ്കിൽ അയാളെ ബെഞ്ചുമജിസ്ട്രേട്ടായി നിശ്ചയിച്ചും കഴിഞ്ഞു. കാലം തലകീഴായിരിക്കുന്നു. അയാളുടെ പുതിയ പദവി നിമിത്തം സന്തോഷിക്കുന്ന ചില വങ്കന്മാർകൂടി ഒരു ചായവിരുന്നിനു വട്ടംകൂട്ടുന്നുണ്ടു്. ചായവിരുന്നു്. മണ്ണാങ്കട്ടവിരുന്നു്. ഞാൻ ഒരു കാശു കൊടുക്കില്ല. തീർച്ചതന്നെ. ഹാ എന്തൊരു ദുഷ്കാലം. നാണുനായർ ജഡ്ജിയായി. ഹെഡ്മാസ്റ്റർ മജിസ്ട്രേട്ടായി. എമ്പ്രാന്തിരിക്കു ജാമ്യം കൂടാതെതന്നെ കുറിപ്പണം കിട്ടി ഉണ്ണിക്കണ്ണൻ പരീക്ഷയിൽ ജയിച്ചു. ചാടിപ്പോയ അപ്പാത്തരപട്ടരു മടങ്ങിവന്നു കടക്കാർക്കെല്ലാം പണം തിരിയെക്കൊടുത്തു. കൃഷിയെ നശിപ്പിക്കുന്ന തുള്ളൻകൂട്ട

ത്തിന്റെ വരവു കാണുന്നില്ല. ഇതൊക്കെയും കണ്ടു സഹിക്കുന്നതു മഹാസങ്കടംതന്നെ. അശേഷം സുഖമില്ല.

ചിങ്ങം 10-ാംനു—അമ്പലക്കിണററിൽ ഒരു പൂച്ച വീണു ചത്തു. അതു മനസ്സിലാക്കാതെ ശങ്കരനെമ്പ്രാന്തിരി കിണററിൽനിന്നു വെള്ളമെടുത്തു് അഭിഷേകവും മററും കഴിച്ചു. അമ്പലവും കിണറും ശുദ്ധമാകണമെങ്കിൽ ഒരു കലശം കൂടാതെ കഴികയില്ല. ചെലവ് എമ്പ്രാന്റെ "പിരടിക്കു" പിണഞ്ഞു. ചുരുങ്ങിയതു് ഒരിരുപത്തഞ്ചു ഉറുപ്പിക എമ്പ്രാന്നു പുകഞ്ഞു. കുറികിട്ടിയ ഗർവംകൊണ്ടു് ആ തുളുനാടനു കണ്ണു കാണാതായിരുന്നു. അസ്സലായി. കൂടെക്കൂടെ അമ്പലക്കിണററിൽ പൂച്ച വീണു ചത്താൽ എത്ര നേരമ്പോക്കായിരിക്കും. അങ്ങനെയാവാൻ വല്ല വഴിയും ആലോചിക്കണം. ഉണ്ടു്. പണിയുണ്ടു്.

ചിങ്ങം 11-ാംനു—നാരായണമേനവനും ശങ്കരപ്പണിക്കരും തമ്മിലുണ്ടായിരുന്ന ആ വലിയ വ്യവഹാരം രാജിയായി രണ്ടാളും കൈകൾ കോർത്തുംകൊണ്ടു ബഹുസ്നേഹമായി കച്ചേരിയിൽനിന്നു മടങ്ങിവരുന്നതു കണ്ടപ്പോൾ എന്റെ ഉള്ളെല്ലാം പുകഞ്ഞു. പത്തിരുപതു കൊല്ലങ്ങളായി വ്യവഹരിച്ചു വ്യവഹരിച്ചു് അവസാനം രാജിയായതു് അശേഷം നന്നായില്ല. രണ്ടു പുള്ളികൾക്കും ധാരാളം പണമുണ്ടു്. പകുതി സ്വത്തുകൂടി ഇനിയും നശിച്ചിട്ടില്ല. പിന്നെ എന്തിനു കാര്യമൊത്തു തീരാൻ പോയി. രണ്ടുപേരും ദയയില്ലാത്ത മഹാപാപികളാണ്. എത്ര സാധുക്കളുടെ ഉപജീവനമവർ മുടക്കിയിരിക്കുന്നു. ശിവശിവ! വക്കീലന്മാരും അവരുടെ ഗുമസ്തന്മാരും എഴുത്തുകാരും കോടതി ഗുമസ്തന്മാരും ആമീൻവർഗ്ഗക്കാരും ശിപായികളും കാര്യസ്ഥന്മാരും കള്ളസ്സാക്ഷികളും മററും ഇനി പട്ടിണിയായി മരിക്കുകയേയുള്ളു. ആ മഹാപാപം മേനവനേയും പണിക്കരേയും ബാധിക്കാതിരിക്കയില്ല. അവരുടെ രാജിയെപ്പററി വിചാരിച്ചു വിചാരിച്ചു ഭവഭൂതി പറഞ്ഞപോലെ എനിക്കു "രാത്രിരേവംവ്യരംസീൽ-യാമം പോയതറിഞ്ഞിടാത്ത വിധമായ്ത്തന്നെ കഴിഞ്ഞു നിശാ".

ചിങ്ങം 12—ഇന്നാണ് ഹെഡ്മാസ്റ്റർക്കു ചായസൽക്കാരം. ഒരുറുപ്പിക ഞാനും കൊടുത്തു. കൊടുത്തില്ലെങ്കിൽ അസൂയയാണെന്നു വല്ലവരും പറയും. അതുകൊണ്ടു കൊടുത്തുതുലച്ചു. അസിസ്റ്റന്റുമാസ്റ്റർ ഗോപാലയ്യർ കിഴവച്ചാരുടെ അനിതരസാധാരണങ്ങളായ ഗുണങ്ങളെപ്പററി രണ്ടു നാഴികനേരം ശ്വാസം കഴിക്കാതെ പ്രസംഗിച്ചു. എനിക്കതു കേട്ടിട്ടു ഛർദ്ദിക്കാൻ തോന്നി. താടിയും തലയും നരച്ചു പല്ലുംപോയി ബുദ്ധിക്കു വെളിച്ചം ഇല്ലാതായിരിക്കുന്ന മുത്തന്ന് എന്താണിത്രയൊക്കെ പറയാൻ തക്ക ഗുണങ്ങളുള്ളതു്. മാസന്തോറും ശമ്പളം എണ്ണിവാങ്ങാതെ അയാൾ ഇനാമായിട്ടു് ഇവിടെ ആരെയും പഠിപ്പിക്കുന്നില്ല. പിന്നെയെന്തിനീ ആഘോഷം. ഗോഷ്ഠി. വെറും ഗോഷ്ഠി—കുടിക്കാൻ തന്ന ചായ വിഷപ്രായമായിരുന്നു. ഈ വിഡ്ഢികളുടെ ഗോഷ്ഠി വിചാരിച്ചുവിചാരിച്ചു രാത്രി നേരാംവണ്ണം ഊണും ഉറക്കവുമുണ്ടായില്ല.

ചിങ്ങം 13-ാംനു—കുടിയാൻ പാട്ടപ്പണവുംകൊണ്ടു വരുന്നതു ഞാൻ മുകളിൽനിന്നു കണ്ടപ്പോൾ എനിക്കു കലശലായ കോപമുണ്ടായി. മഹാ ധിക്കാരി. അലക്കിയ മല്ലുമുണ്ടു, പുതിയ ഷർട്ടു, ചുമലിൽ അലക്കിയ പാവുമുണ്ടു് ഇങ്ങനെയാണ് അവന്റെ വേഷം. ചേററിൽക്കിടന്നു പുറളുന്ന ശപ്പൻ കോന്തുവിന്നു് ഇത്ര മോടിയോ. ഞാൻ ജനാലയിൽക്കൂടി ഊക്കോടുകൂടി ഒന്നു തുപ്പിയതു് അവന്റെ പുതിയ ഷർട്ടിലും പാവുമുണ്ടിലും വീണു. അറിയാതെ പററിയ അബദ്ധമാണെന്നാണ് പങ്കൻ മനസ്സിലാക്കിയതു്. എന്റെ സൂത്രം എങ്ങനെ—പാട്ടപ്പണം വാങ്ങി പെട്ടിയിൽവെച്ചു പൂട്ടി. രശീതി കൊടുത്തില്ല. ചോദിക്കാൻ അവനു ധൈര്യവുമില്ല. അങ്ങനെ കിടക്കട്ടെ.

ചിങ്ങം 14-ാംനു—ഇന്നൊരു ഭാഗവതർ പഴയ ഒരു പൊട്ടക്കഥ പറഞ്ഞു് 60 ഉറുപ്പിക തട്ടിക്കൊണ്ടുപോയി. കഷ്ടിച്ചു രണ്ടു മണിക്കൂറുനേരം തൊള്ളതുറന്നു നിലവിളിച്ച ഗോഷ്ഠി കാണിച്ചതിന്നു് അറുപതുറുപ്പിക—നമ്മുടെ കൂട്ടർ മഹാവിഡ്ഢികൾ തന്നെ. അറുപതുറുപ്പിക—രണ്ടു മണിക്കൂറുകൊണ്ടു്, ഒരു മാസം തികച്ചു പണിയെടുത്താലെ എനിക്കറുപതുറുപ്പിക കിട്ടുകയുള്ളൂ. കള്ളഭാഗവതർ, കൊരണ്ടിഭാഗവതർ, ഈവക നാശ്ശ

ളെ കണ്ടാൽ കാര്യ കണ്ടിരിക്കേണ്ടതാണ്. അറുപതുറുപ്പികയുംകൊണ്ടു, ചാടിയ കള്ളൻ—ആനക്കള്ളൻ—അവന്റെ കണ്ണരുദ്രാക്ഷവും, കാതിൽകടുക്കനും, കയ്യിൽ കാപ്പും, കസവു വേഷ്ടിയും; കള്ള "മുകറും" വിചാരിച്ചാൽ തുപ്പാൻ തോന്നുന്നു. പെറുക്കി, ഉരുപ്പാളി, തെണ്ടി.

ചിങ്ങം 15-ാംനു—രാമൻമേനവനും അയാളുടെ ഭാര്യ കല്യാണിയും തമ്മിൽ എന്തൊരു രഞ്ജിപ്പാണ്. ഒരു ദിവസമെങ്കിലും, അവർ തമ്മിൽ കലഹമുണ്ടായിട്ടില്ല. ഇരുപതു കൊല്ലമായിട്ടു ഞാൻ അവരുടെ ഈ ചേർച്ചയെ കണ്ടുവരുന്നുണ്ട്. പ്രണയകലഹം കൂടി ഇല്ല. ഇത്ര അധികം രഞ്ജിപ്പായാൽ നന്നല്ല. വല്ലവിധത്തിലും അവരെ തമ്മിൽ തല്ലിക്കാഞ്ഞാൽ സുഖമില്ല. താഴെക്കാണുന്ന മാതിരി ഒരെഴുത്ത് ഇടത്തെക്കൈകൊണ്ടെഴുതി രാമൻമേനവനു തപാലിൽ അയക്കാം. അരയണയല്ലേ ചെലവുള്ളു—എഴുത്തു—"കണ്ണും ചിമ്മിക്കൊണ്ടു കാലംകഴിക്കുന്നതു കഷ്ടംതന്നെ. വെളുത്തതെല്ലാം പാലല്ല. മിന്നുന്നതെല്ലാം പൊന്നല്ല. മനസ്സിലായോ. കല്യാണികളെല്ലാം പതിവ്രതകളല്ല. ഒരു കല്യാണി—വിശേഷിച്ചും—"നാലഞ്ചു ഭർത്താവൊരുത്തിക്കതെന്നതു നാലു ജാതിക്കും വിധിച്ചതല്ലോക്കണം. നാലുപേർ കേട്ടാൽ നിരക്കാത്ത വസ്തുവീ വാലുള്ള വാനരന്മാർക്കും ചിതംവരാ." എന്നു ഹനൂമാൻ".

ഈ എഴുത്തു കിട്ടിയാൽ ചെങ്ങാതി ഒട്ടു പാകത്തിലാകും. എഴുത്തു തപാലിൽ ഇട്ടു.

ചിങ്ങം 16-ാംനു—ഇന്നു കുളത്തിൽവെച്ചു രാമൻമേനവനെ കണ്ടു. ഭാവഭേദമൊന്നും കണ്ടില്ല. എഴുത്തു കിട്ടിയില്ലായിരിക്കുമോ? ഒരു പൊടിക്കൈ കൂടെ പ്രയോഗിക്കാം. കല്യാണിക്കു താഴെക്കാണുന്ന മാതിരി ഒരുകത്ത് ഇന്നയക്കാം.

"അമ്മേ, നിങ്ങൾ വിശ്വസിക്കുന്ന പുരുഷൻ നിങ്ങളെ വഞ്ചിക്കുന്നു. ദിവസംതോറും വഞ്ചിക്കുന്നു. അവന്റെ നടപടി അങ്ങാടിയിൽ പാട്ടായിരിക്കുന്നു. നിങ്ങൾ മാത്രം ഒന്നും അറിയുന്നില്ല. സുശീലയായ അമ്മയ്ക്കു കുശീലനായ ആ വിടൻ ഭർത്താവായതു വിചാരിച്ചു വ്യസനം സഹിക്കാത്ത ഒരു സഹോദരിയാണ് ഇങ്ങനെ എഴുതുന്നതു".

നാളെക്കാണാം ഫലം.

ചിങ്ങം 17-ാംനു—ഇന്നും കുളക്കടവിൽ രാമൻമേനവനേക്കണ്ടു. യാതൊരു ഭാവഭേദവും ഇല്ല. എന്താണിങ്ങനെ—എഴുത്തു രണ്ടും കിട്ടീട്ടില്ല. അതിനെന്തു കാരണം—ക്രമത്തിലറിയാം.

ഉച്ചതിരിഞ്ഞു പുറത്തിറങ്ങാൻ ഭാവിച്ചപ്പോൾ ഉമ്മപ്പടിയിൽ താഴെക്കാണുന്ന എഴുത്തു കിടന്നിരുന്നു.

"എടാ അസൂയക്കുട്ടക്കേ, പരദ്രോഹി, ആത്മദ്രോഹി നിന്റെ നാരദപ്രയോഗം ഞങ്ങളോട പാറുകയില്ല. ഞങ്ങളെ തമ്മിൽതല്ലിക്കുവാൻ നിനക്കു സാധിക്കുകയില്ല. ഞങ്ങളുടെ പരസ്പരാനുരാഗം കണ്ടുകണ്ടു നീ വയറുവീർത്തു ചാവുകതന്നെ വേണം. നിന്റെ നീചപ്രവൃത്തിയെ ഞങ്ങളായിട്ടു വെളിപ്പെടുത്താൻ വിചാരിക്കുന്നില്ല. ഇനി ഈമാതിരി പ്രയോഗിച്ചാൽ നിന്നെ അടിച്ചു വെള്ളം കുടിപ്പിക്കുന്നതാണെന്നുമാത്രം ഓർത്തോ. എന്നു "ശിവ: ശക്ത്യാ യുക്ത:"

എന്റെ ദൈവമേ, എനിക്കു മേലാസകലം വിയർത്തു. ആ നായിന്റെ മകൻ ഞാനാണ് എഴുത്തുകൾ അയച്ചതെന്ന് എങ്ങനെ അറിഞ്ഞു. അമ്പോ, മഹാകള്ളൻ. ജഗാധപ്പുളി. ഇനി അവനെ കാണാതെ കഴിക്കുകയാണ് നല്ലതു്. എന്തൊരിഷ്ടാഭംഗം. ഗ്രഹപ്പിഴകാലം. തീരെ സുഖമില്ല.

ചിങ്ങം 18-ാംനു—കുനിന്മേൽ കുരു. സങ്കടത്തിനു മേൽ സങ്കടം. ഭർത്തൃഹരി പറഞ്ഞതുപോലെ "പ്രയോഗശ്ചനിയത്ര ഭാഗ്യരഹിത സ്സത്രൈവ യന്ത്യാപദഃ" ഇന്നലെ രാമൻമേനവന്റെ കാര്യം അങ്ങനെയായി. ഇന്നു കിട്ടിയ വർത്തമാനം എനിക്കു ഹൃദയശല്യമായിരിക്കുന്നു. അഛന്റെ മരുമകൻ ഉണ്ണിക്കണ്ണൻ—അഛന്റെ കണ്ണിലുണ്ണി—അ അധികപ്രസംഗി—അവന്റെ ഒരു കത്ത്—അവനെ ഗവൺമെന്റുകോളജിൽ പ്രധാനപ്രൊഫസ്സറായി മാസം 300 ഉറുപ്പിക ശമ്പളത്തിൽ നിശ്ചയിച്ചിരിക്കുന്നു. അയ്യോ, ഞാനെന്തു

ചെയ്യട്ടെ. ആ ഒരു ചാൺ നീളമില്ലാത്ത കുട്ടിക്ക് ഇത്ര വേഗത്തിൽ ഇത്രവലിയ ഉദ്യോഗമോ! സഹിക്കുന്നില്ല, സഹിക്കുന്നില്ല. അവൻ ഉദ്യോഗത്തിൽ പ്രവേശിക്കാൻ പോകുന്ന വഴിയിൽ വണ്ടി മുങ്ങി അവൻ ചാവില്ലേ. ദൈവം അതിനു സംഗതി വരുത്തില്ലേ.

ചിങ്ങം 19-ാംനു-—ഇന്നലെ രാത്രി അത്താഴമുണ്ടില്ല. ഉറക്കവുമുണ്ടായില്ല. ഇന്നു നേരത്തെ ബഹുരസകരമായ ഒരു വർത്തമാനം. കുട്ടികൃഷ്ണൻനായരുടെ തോട്ടത്തിൽ ഇരുപത്തഞ്ചു തെങ്ങ് ഇന്നലെ രാത്രി ഇടി വീണു നശിച്ചു. അയ്യാ, ബഹുരസം. അയാൾക്ക് അങ്ങനെതന്നെ വേണം. ആ തോട്ടം കാണുമ്പോഴെല്ലാം എനിക്കു വളള കത്തിയിരുന്നു. ഞാൻ തോട്ടം ചെന്നുനോക്കി. മൂക്കുമുറിഞ്ഞ ശൂർപ്പണഖയുടെ ചന്തം അതിന്ന് ഇപ്പോൾ ഉണ്ട്. ഇടി വീണതു തോട്ടത്തിലെ ബങ്കളാവിലായിരുന്നാൽ ഇതിലുമധികം സന്തോഷിക്കുമായിരുന്നു.

ചിങ്ങം 20-ാംനു-—വെളുത്തേടൻ മുണ്ടുകൾ അലക്കിക്കൊണ്ടുവന്ന കൂട്ടത്തിൽ അച്ഛന്റെ വക കസവുമുണ്ടുകളുമുണ്ടായിരുന്നു. ഒന്നാന്തരം മുണ്ടുകൾ—ഉണ്ണിക്കണ്ണൻ വാങ്ങി അയച്ചുകൊടുത്തതാണ്. അച്ഛനെന്തിനാണ് ഇത്രനല്ല മുണ്ട്. ഞാൻ ഒരുസൂത്രം പ്രയോഗിച്ചു. അറിയാതെ അബദ്ധംപററിയ ഭാവത്തിൽ മഷിക്കുപ്പിയൊന്നു തട്ടി. ഇനി ആ കസവുമുണ്ടുകൾ എത്ര പ്രാവശ്യം വെളുപ്പിച്ചാലും വെളുക്കില്ല. ഉണ്ണിക്കണ്ണന്റെ മുഖത്തിൽ ഇങ്ങനെയാണ് കരിതേക്കുക.

ചിങ്ങം 21-ാംനു-—ഇന്നെന്റെ ഭാര്യ കുഞ്ഞമ്മാളുവിന്റെ പിറന്നാളാണ്. അവളുടെ മുഖം ഇന്നു ബഹുരമണീയമായിരുന്നു. സാക്ഷാൽ രതിയാണെന്ന് എനിക്കു തോന്നി. ഇത്രയധികം സൌന്ദര്യം ഇവൾക്കനാവശ്യമാണ്. എനിക്കു കഴുത്തിൽ അസാരം ഒരു വളവുള്ളപ്പോൾ ഇവൾ ഇങ്ങനെ ലോകൈകസുന്ദരിയായി നടക്കുന്നതു് അശേഷം ഭംഗിയല്ല. കുഞ്ഞമ്മാളുവിന്റെ ഗർവ്വം ഒന്നടക്കണം.

രാത്രി അവൾ ഉറങ്ങുമ്പോൾ ഒരു് ഓടിന്റെ കഷണം ഞാൻ അവളുടെ മുഖത്തിൽ വീഴത്തക്കവിധത്തിൽ തള്ളിയിട്ടു. അതു നെററിയിൽ വീണു നല്ല ഒരു പരുക്കുണ്ടാക്കീട്ടുണ്ട്. മുറി ഉണങ്ങിയാലും അതിന്റെ കല അവൾ ചാവുന്നതുവരെ ഉണ്ടായിരിക്കും. ഇനിക്കാണട്ടെ അവളുടെ സൌന്ദര്യം.

ചിങ്ങം 22-ാംനു-—ഇന്നു സ്കൂളിൽ സമ്മാനദാനം. അനുജൻ മാധവൻ ഒന്നാമനായി ജയിച്ചതുകൊണ്ടു് അവനു രണ്ടു പുസ്തകം സമ്മാനം കിട്ടി. അവന്റെ സന്തോഷം! അമ്പമ്പോ ഇത്ര കിടന്നു ചാടണമോ? ഈ സമ്മാനംകൊടുക്കുന്ന സമ്പ്രദായം തന്നെ മഹാ അഭാസമാണെന്ന് എനിക്കു തോന്നുന്നു. ഞാൻ പഠിക്കുന്ന കാലത്ത് എനിക്ക് ഒരു സമ്മാനവും കിട്ടീട്ടില്ല. മാധവൻ ഇനിപറഞ്ഞാൽകേൾക്കാത്ത മാതിരിയാകും. അവൻ പഠിച്ചു പാസ്സായി ഉണ്ണിക്കണ്ണനെപ്പോലെ വല്ല വലിയ ഉദ്യോഗവും സമ്പാദിച്ചാൽ പിന്നെ എന്നെ പുല്ലോളം ബഹുമാനിക്കില്ല. അവന്റെ ചെകിട്ടത്തു രണ്ടടിക്കാൻ തോന്നുന്നു. ഇതിന്ന് ഇന്നു തരം കാണുന്നില്ല. നാളെ രണ്ടു പൊട്ടിക്കാം.

ചിങ്ങം 23-ാംനു-—മകൾ പാഞ്ചാലിയുടെ സംബന്ധക്കാരൻ ഹരിജയന്തൻനമ്പൂതിരി അവളുടെ പേരിൽ പതിനായിരം ഉറുപ്പികയ്ക്കു് ഒരു ജന്മവസ്തു വാങ്ങി. ആധാരം ഇന്നു റജിസ്റ്റർചെയ്തു. ആ പെണ്ണിന്റെ ഭാഗ്യം കേമംതന്നെ. അതിനു് ഇനി ഗർവ്വ് വർദ്ധിക്കുകയായി. പിന്നെന്നെ വകവെക്കുകയോ? ഇല്ലില്ല. പിടിക്കാൻ കിട്ടുകയില്ല. നമ്പൂതിരി മഹാവിഡ്ഢിയാണ്. അദ്ദേഹം ഇനിയുമെന്തെല്ലാം പാഞ്ചാലിക്കു കൊടുക്കാൻ പോകുന്നുവോ എന്നറിയുന്നില്ല. നമ്പൂതിരിമാർ സ്വതേ ഡംഭക്കാരാണ്. അദ്ദേഹത്തിനെ ഇനി ഇവിടെ കയററാതിരിക്കുന്നതാണ് ഉത്തമം.

ചിങ്ങം 24-ാംനു-—കോമപ്പുറമ്പത്തു കുഞ്ഞിരാമപ്പണിക്കർ ഇന്നു മരിച്ചു. മരിക്കുമ്പോൾ 86 വയസ്സാണ്. അയാൾക്കു യാതൊരു രോഗവുമുണ്ടായിരുന്നില്ല. സാധാരണപോലെ ഉച്ചയ്ക്കു ഭക്ഷണം കഴിച്ചു പണിക്കർ കുറെ കിടന്നുറങ്ങി. ഉറക്കം കഴിഞ്ഞു. മക്കളേയും മരുമക്കളേയും അടുക്കൽ വരുത്തി കാര്യസംബന്ധമായി എന്തൊക്കെയോ പറഞ്ഞു. "കുട്ടികളെ നിങ്ങൾ സുഖമായിരിക്കും, ഞാൻ പോവുകയാണ്, ആരും വ്യസനിക്കരുത്" എന്നു

...ഞ്ഞ ഉടനെ മരിച്ചു. എന്തൊരു മഹാഭാഗ്യം! ആ കിഴവൻ പനി [illegible]ച്ചു കഷ്ടപ്പെട്ടു വളരെക്കാലം കിടന്നു നരകിച്ചു മരിക്കുമെന്നാണ് ഞാൻ വിചാരിച്ചിരുന്നതു്. അയാൾക്കു് അനായാസമരണം കിട്ടി. ഈ സംഗതി കേട്ടതുമുതൽക്കു എനിക്കു് മഹാവേദന. മനസ്സിന്നു തീരെ സുഖമില്ല.

ചിങ്ങം 25-ാംനു— നാളെ കണ്ണോത്തുവീട്ടിൽ സദ്യയാണ്. നാട്ടിലെ പ്രമാണികളെ എല്ലാം ക്ഷണിച്ചിട്ടുണ്ടു്. സദ്യയുടെ വട്ടം മഹാകേമമായിട്ടാണെന്നു കേൾക്കുന്നു. സദ്യയ്ക്കു് ...ട കുറവു വരുത്താഞ്ഞാൽ സുഖമില്ല. കുറെ മണ്ണെണ്ണ, വേപ്പെണ്ണ, വിളക്കെണ്ണ, വാർണീഷ് എന്നിവ കൂട്ടിക്കലക്കി ഒന്നാണ്ടിടങ്ങഴി ചുവന്ന മഷിയും ചേർത്തു അവരുടെ കിണററിൽ പകർന്നാൽ ബഹുരസമായിരിക്കും. സദ്യയ്ക്കുള്ള വട്ടത്തിന്റെ നിറവും വാസനയും. ഹാ.ഹാ ഇന്നു രാത്രി അതു പററിക്കതന്നെ വേണം.

ചിങ്ങം 26-ാംനു— ഇന്നലെ ആലോചിച്ചപ്രകാരം പ്രവർത്തിക്കാൻ സാധിച്ചില്ല. ഗ്രഹപ്പിഴ, രാത്രി മുഴുവൻ കിണററിന്റെ ചുററും ആളുകൾ പെരുമാറിക്കൊണ്ടിരുന്നു. എന്തു നിവൃത്തി. സദ്യ പൊടിപൂരമായെന്ന് ഉണ്ടവർ പറഞ്ഞുകേട്ടു. അവരുടെ വയറു പൊട്ടട്ടെ. എനിക്കു തലവേദനയും വയറുകത്തലുംകൊണ്ടു സദ്യയ്ക്കു പോകാൻ തരമായില്ല. എനിക്കൊട്ടു പോകയുംവേണ്ടാ കാണുകയുംവേണ്ടാ.

ചിങ്ങം 27-ാംനു— ഇവിടുത്തെ കൊല്ലൻ വേലുവിനെ ഗവമ്മെണ്ടു കൈത്തൊഴിൽശാലയിൽ മാസം 100 ഉറുപ്പിക ശമ്പളത്തിനു നിശ്ചയിച്ചിരിക്കുന്നു. അന്യായം. ഇനി എന്നെപ്പോലെ മാനമര്യാദയോടുകൂടി നടന്നുവരുന്നവർ ചാവുകയാണു നല്ലതു്. കൊല്ലനു മാസം നൂറുറുപ്പികയോ! ഞാൻ എം. ഏ. പരീക്ഷ പാസ്സായിട്ടുള്ളതു കാര്യം. മഹാ അക്രമംതന്നെ. എന്തു ഗവമ്മെണ്ടാണിതു്. ഗുരുലഘുത്വവിചാരമില്ല. എനിക്കു ശേഷം പിടിക്കുന്നില്ല.

ചിങ്ങം 28-ാംനു— ഇനി നാട്ടിൽ ഇരിക്കേണ്ട. രാജ്യം നശിക്കാറായി. കാര്യമെല്ലാം തലകീഴായിത്തുടങ്ങി. ഇന്നലെവരെ കൂലിപ്പണി ചെയ്തിരുന്ന ആ പെറുക്കി ഈഴവൻ വണ്ണിക്കു് ഇന്നലെ ഇരുപത്തയ്യായിരം ഉറുപ്പികയുടെ ഒരു നിധി കിട്ടി. ഈശ്വരാ, അവൻ ഇനി കുബേരനാണെന്നു നടിക്കും. അയ്യോ വിചാരിക്കുക വയ്യാ. എനിക്കു തലചുററുന്നു. വയറു കത്തിക്കാളുന്നു. സഹിക്കുന്നില്ല. ദൈവമേ ഞാൻ എവിടെപ്പോകട്ടെ. ഇതൊക്കെ കണ്ടും കേട്ടുംകൊണ്ടു സങ്കടപ്പെടുവാൻ എന്നെ എന്തിനു സൃഷ്ടിച്ചു.

ചിങ്ങം 29-ാംനു— മതി, ജീവിച്ചിരുന്നതു മതി. പലരും പലപ്രകാരത്തിൽ മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്നു. ഞാൻ മാത്രം ഇരുന്ന നിലയിൽനിന്നു പൊന്താതെയും ഇരിക്കുന്നു. രാവും പകലും അന്യന്മാർ നന്നാവുന്നതു കണ്ടുകണ്ടു ഞാൻ ദുഃഖാനുഭവിക്കുമാറായല്ലോ. ഞാൻ നന്നായില്ലെങ്കിൽ വേണ്ടാ. മററുള്ളവർ ഇങ്ങനെ നന്നായിവരുന്നതു വലിയ സങ്കടം തന്നെ. എന്റെ തലചുററലും വയറുകത്തലും കലശലായിരിക്കുന്നു. ഒരുവാറു ചൊല്ലുന്നില്ല. ഇനി അധികം താമസവുമില്ല. വലിയ ഒരു ഭൂകമ്പമുണ്ടായി സകലരും നശിച്ചു എന്നു കേട്ടിട്ടു മരിക്കാനിടയായാൽ ഞാൻ ഭാഗ്യവാനായി. എനിക്കത്രയ്ക്കു ഭാഗ്യമുണ്ടോ? എഴുതുവാൻ തന്നെ വയ്യാ. ഹു:— ഒരു ഉഷ്ണസഞ്ചാരം......

ഇത്രത്തോളമേ ഡയറിയിൽ കാണുന്നുള്ളു. ഇതെഴുതിക്കൊണ്ടിരുന്ന മഹാപുരുഷൻ ചിങ്ങം 30-ാംനു അസൂയാഗ്നിയുടെ അതിയായ ശക്തികൊണ്ടു കിടപ്പിലായോ മരിച്ചുപോയോ ഭ്രാന്തുപിടിച്ചുവോ എന്നറിയുന്നില്ല. അദ്ദേഹം മരിച്ചുപോയിട്ടുണ്ടെങ്കിൽ നിർഭാഗ്യവാനായിട്ടു തന്നെയാണ് മരിച്ചതു്. എന്തെന്നാൽ ഭൂകമ്പമുണ്ടായി സകലരും ഇതുവരെ നശിച്ചുപോയിട്ടില്ല. മുമ്പത്തെപ്പോലെ തന്നെ ഇപ്പോഴും പലരും പലപ്രകാരത്തിൽ മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്നു. മേലാലും മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കും. ലോകഗതിയെ തടുപ്പാൻ അസൂയക്കാർക്കു സാധിക്കുന്നതല്ലെന്നു പറയേണ്ടതില്ലല്ലോ.

ഈ ഡയറി ഒന്നുമനസ്സിരുത്തി വായിച്ചതിൽപ്പിന്നെ അസൂയയെപ്പററി വല്ലവരും ഒരു ലേഖനം ഭാഷാപോഷിണിക്കു് എഴുതിയയച്ചാൽ നന്നായിരിക്കുമെന്നു ശ്രീമാൻ ഗോവിന്ദക്കുട്ടിമേനോന്റെ അഭിപ്രായത്തിന്നനുസരിച്ചു ഞാനും അഭിപ്രായപ്പെടുന്നു.

ഭാഷാപോഷിണി.

പുസ്തകം 23. | 1094 കുംഭം | ലക്കം 7.

## ഈശ്വരപ്രാർത്ഥന.

(കുട്ടമത്തു കുന്നിയൂര നാരായണക്കുറുപ്പു)

(വേഗമോടടവിയിൽ എന്ന മട്ടു്)

ഹിന്ദുസ്ഥാൻ തോടി—ഏകതാളം

ജയ! ജഗദീശ്വര! ജനിമൃതി ഭയഹര!
ജയ! കരുണാകര! കേവല! നിരാകാര!!

പരിണതജനപരിപാലനപരായണ!
പരിചിനൊടനഘം പണിഞ്ഞുകൊള്ളുന്നേനഹം

മണിമയമാളിക മൺകുടിലെന്നീവക
മാന്യമഹീസുരർ ചണ്ഡാലരെന്നിത്തരം

സ്ഥാനമാനാദിഭേദഭാവന വിട്ടു സദാ
നൂനമിച്ചരാചരാദ്യഖിലവസ്തുക്കളിലും

സർവസാക്ഷിയായ്ക്കൂടി സൌഖ്യമുദിക്കുംപടി
സംരക്ഷണംചെയ്തീടും സച്ചിന്മയദൈവമേ

സന്തതം നിൻ നിർമ്മലചിന്തയാ വാഴുമെന്നിൽ
സന്താപശാന്തിയേകീടണമേ ദയാനിധേ!

## ഗീതാഞ്ജലി.

(കെ. എം. നായർ ബി. ഏ.)

33. പകൽസമയത്തു് അവർ എന്റെ വീട്ടിൽ വന്നു "ഞങ്ങൾ ഇവിടെ ഏററവും ചെറിയ മുറിയെ ഉപയോഗിക്കയുള്ളു" എന്നു പറഞ്ഞു.

"ഞങ്ങൾ നിന്റെ ദൈവത്തെ ആരാധിക്കുന്നതിനു സഹായിക്കുകയും അവന്റെ പ്രസാദത്തിൽ ഞങ്ങൾക്കുള്ള ഓഹരി മാത്രം എടുക്കുകയും ചെയ്യാം" എന്നു പറഞ്ഞു അവർ ഒരു മൂലക്കിൽ ഇരിക്കുകയും അവിടെ ശാന്തരായും വിനീതരായും വർത്തിക്കുകയും ചെയ്തു.

പക്ഷെ രാത്രിയുടെ അന്ധകാരത്തിൽ അവർ ശ്രീകോവിലിനുള്ളിൽ ശക്തിയോടെ കടന്നു ദേവന്റെ തിരുമുമ്പിൽനിന്നു നിവേദ്യങ്ങൾ നികൃഷ്ടമായ അത്യാർത്തിയോടെ പിടിച്ചുപറിച്ചുകൊണ്ടു പോകുന്നതു ഞാൻ കാണുന്നു.

34. അങ്ങയെ എന്റെ സർവസ്വമെന്നു കരുതുന്നതിനു് ആവശ്യമായതു മാത്രം എന്റെ സ്വന്തമായി ശേഷിപ്പിച്ചാൽ മതി.

അങ്ങയുടെ സാന്നിദ്ധ്യം ഏതു ദിക്കിലും പരിചയിക്കുന്നതിനും എല്ലാ കാര്യങ്ങളിലും അങ്ങയോടു് അടുക്കുന്നതിനും സദാസമയത്തും എന്റെ പ്രേമത്തെ അങ്ങേക്കർപ്പിക്കുന്നതിനും വേണ്ടിടത്തോളമുള്ള മനസ്സാക്ഷി മാത്രം എനിക്കു ശേഷിപ്പിച്ചാൽ മതി.

—പ്രാതിരൂപ, ലക്ഷ്മി, സുനീതി, സ്വാഹ ;

എന്നോതീട്ടാ നരേന്ദ്രൻ ജലമതു മുഴുവൻ മണ്ണിലേക്കങ്ങൊഴിച്ചു
ഖിന്നതപം വിട്ടിതപ്പോൾ ഭടരവരുടെ ചിത്തത്തിലേവം നിനച്ചു,
"വന്നോരാ ഘോരതാപം സകലവുമെവിടെപ്പോയി വേഗാലൊളിച്ചു?
മന്നിൽച്ചോർത്തോരു തോയം മമ ഹൃദയതടം തന്നിലോ ഹാ! ലയിച്ചു?"

# ഹൈന്ദവവിദുഷികൾ.

(ചെന്നിത്തല കെ. കൃഷ്ണയ്യൻ)

ആധുനികകാലത്തു് ഒരു സമുദായത്തിൻെറ പരിഷ്കാരാഭിവൃദ്ധിക്കു് അത്യന്താപേ
ക്ഷിതങ്ങളായി ഗണിക്കപ്പെട്ടുവരുന്ന പ്രധാന സംഗതികളിൽ ഒന്നു സ്ത്രീവിദ്യാഭ്യാസമാണ
ല്ലോ. നമ്മുടെ ആൎയ്യപുരാതനന്മാരും ഈ സംഗതി തീരെ വിസ്മരിച്ചിരുന്നില്ല. പുരുഷ
ന്മാൎക്കു മാത്രം വിദ്യാഭ്യാസം നൽകുന്നതുകൊണ്ടു് ഒരു സമുദായത്തിനു ഗണനീയമായ യാ
തൊരു യശസ്സും സിദ്ധിക്കുന്നതല്ലെന്നു് അവർ പൂൎണ്ണമായി വിശ്വസിച്ചിരുന്നു. അതിനാൽ
അവർ തങ്ങളുടെ സ്ത്രീവൎഗ്ഗത്തെ അജ്ഞാനാന്ധകാരത്തിൽ തള്ളാതെ ജ്ഞാനദീപത്തിലേ
ക്കുള്ള വഴി കാണിച്ചുകൊടുത്തു പ്രോത്സാഹിപ്പിച്ചുവന്നു. വിദുഷികളും വിശ്രുതകളും
ആയ അനേകം സ്ത്രീകൾ അവരുടെ സമുദായത്തെ സവിശേഷം അലങ്കരിച്ചിരുന്നു പ്പിറ്റി
ട്ടുള്ളതു് ആൎയ്യപുരാതനചരിത്രം വായിച്ചുനോക്കിയാൽ മനസ്സിലാകുന്നതാണ്. വേദങ്ങളുടെ
ഉത്ഭവത്തിനു മുമ്പുള്ള ഇൻഡ്യയുടെ ചരിത്രം മിക്കവാറും അന്ധകാരമയമായിരിക്കുന്നതിനാ
ൽ അന്നത്തെ സമുദായപരിഷ്കാരത്തെ സംബന്ധിച്ചു നമുക്കു വിശ്വാസയോഗ്യമായ യാ
തൊരു രേഖകളും ലഭിച്ചിട്ടില്ല. എന്നാൽ, വൈദികകാലത്തിൽ ആൎയ്യജനങ്ങൾ തങ്ങളുടെ
ദേശകാലസ്ഥിതിക്കു് അനുരൂപമായ പരിഷ്കാരത്തെ പ്രാപിച്ചിരുന്നു എന്നുള്ളതു നിൎവ്വി
വാദമാണ്.

ഇവർ പഞ്ചനദത്തിൻെറ തീരത്തിൽവെച്ചു നിൎമ്മിച്ച വൈദികഗാനങ്ങൾ ഇൻ
ഡ്യാരാജ്യം മുഴുവനും വ്യാപിച്ചിരുന്നു. ത്രിസന്ധ്യത്തിലും ഇവർ ഉച്ചരിച്ചുവന്ന ഈ സ്തോ
ത്രഘോഷം ത്രിലോകത്തിലേയും നഭോമണ്ഡലവായുവിനെ ഉച്ചലിപ്പിച്ചുവന്നു. അന്നത്തെ
വിദുഷികൾ ഈ ഗാനനിൎമ്മാണത്തിൽ തങ്ങളുടെ ബന്ധുക്കളേയും മിത്രങ്ങളേയും അത്യ
ധികം സഹായിച്ചിട്ടുണ്ടു്. നമ്മൾ ഇപ്പോൾ വൈദികമന്ത്രങ്ങൾ ജപിക്കയും ആൎയ്യസന്താ
നങ്ങളാണെന്നു സ്വയം അഭിമാനിക്കയും ചെയ്യുന്നതുപോലെ ഒരു കാലത്തു സ്ത്രീകൾ തങ്ങ
ളും ആൎയ്യവംശസംഭൂതകളാണെന്നു് ഉൽഘോഷിക്കയും വേദത്തിലെ പുണ്യനാമങ്ങളിൽ
ചിലതിനു സവിശേഷം പാത്രീഭവിക്കയും ചെയ്തിട്ടുണ്ടു്. വേദരചനാവിഷയത്തിൽ വി
ശേഷസാമൎത്ഥ്യം പ്രദൎശിപ്പിച്ചിട്ടുള്ള അനേകം സ്ത്രീരത്നങ്ങൾ അക്കാലത്തു് ഉണ്ടായിരു
ന്നു. ഋഗ്വേദത്തിൽതന്നെയും ഒന്നു രണ്ടുവിദുഷികളുടെ പേരുകൾ നമുക്കു കാണാം. ഈ
സംഹിതയിലെ ഓരോ സ്തോത്രത്തിൻെറയും ആരംഭത്തിൽ സ്തോത്രവിഷയവും നിൎമ്മാതാവി
ൻെറ നാമധേയവും സൂചിപ്പിച്ചിട്ടുള്ള സ്ഥിതിക്കു് ഇവയറിയാൻ പ്രയാസമില്ലല്ലോ.

ഋഗ്വേദത്തിൽ പഞ്ചമാദ്ധ്യായത്തിലെ 28-ാമത്തെ സ്തോത്രം വിശ്വവാര എന്ന സ്ത്രീ
രത്നത്താൽ പ്രണീതമാണ്. ഈ വിദുഷി അത്രിമഹൎഷിയുടെ പുത്രിയാണ് അഗ്നിയാണ്
സ്തോത്രവിഷയം. വേറൊരു രചയിത്രി ലോപാമുദ്രയാണ്. ഈ മാന്യ അഗസ്ത്യമുനിയുടെ
സഹധൎമ്മിണിയാണ്. ഋഗ്വേദത്തിലെ 179-ാമത്തെ ഗാനം ഈ മഹതിയാണ് രചിച്ചി
ട്ടുള്ളതു്. ഗാനവിഷയം രതിയാണ്. ലോപാമുദ്രയുടെ മാഹാത്മ്യം കാശികാണ്ഡത്തിൽ സവി
സ്തരം പ്രസ്താവിച്ചിട്ടുണ്ടു്. ഒരിക്കൽ നൈമിശാരണ്യത്തിൽ മഹൎഷിമാരുടെ ഒരു സഭ കൂടി.
അഗസ്ത്യൻ അവിടെ ചെന്നപ്പോൾ അവർ എല്ലാവരും എണീറ്റു് അദ്ദേഹത്തെ യഥാവിധി
പൂജിക്കയും അദ്ദേഹത്തിൻെറ ഭാൎയ്യയെക്കുറിച്ചു് അവൎക്കുള്ള യഥാൎത്ഥമായ ബഹുമാനത്തെ
പ്രസ്താവിക്കയും ചെയ്തു. ഈ വിദുഷീരത്നം സൽഗുണങ്ങളുടെ വിളനിലമാണെന്നും, അരു
ന്ധതി, സാവിത്രി, അനസൂയ, ശാണ്ഡില്യ, രതി, ജ്യോതിരൂപ, ലക്ഷ്മി, സുനീതി, സ്വാഹ

മുതലായവർ സുപ്രസിദ്ധകളാണെങ്കിലും ലോപാമുദ്രയോടു കിടനിൽക്കയില്ലെന്നു അവർ നിസ്തുലകളായി പ്രസ്താവിച്ചു. രാമായണത്തിൽ ഈ സ്ത്രീരത്നത്തെ ഒരു ഉത്തമസഹധർമ്മിണിയായി ഘോഷിച്ചിട്ടുണ്ട്. ലോപാമുദ്രയുടെ ജ്ഞാനത്തിനും ഭർത്തൃസ്നേഹത്തിനും അതിരില്ലായിരുന്നു.

ഋഗ്വേദത്തിൽ പത്താം അദ്ധ്യായത്തിലെ 125-ാമത്തെ ഗാനം വാക്ക് എന്ന വിദുഷിയാൽ നിർമ്മിതമാണ്. ഈ വിദുഷി അംഭ്രിയുടെ പുത്രിയാണ്. സ്തോത്രം സർവ്വഥാ സ്തുത്യർഹമായിട്ടുണ്ട്. അനന്തരകാലത്തിലെ തത്വശാസ്ത്രത്തിന്റെ ബീജാവാപം ചെയ്തതു ഈ മഹതിയുടെ സ്തോത്രമായിരുന്നു എന്നു ഹൈന്ദവതത്വശാസ്ത്രവേദികൾ ഐകകണ്ഠ്യേന പ്രസ്താവിച്ചിട്ടുണ്ട്.

ഹിന്ദുക്കളുടെ പരിഷ്കാരം വർദ്ധിച്ചു വന്നതോടുകൂടി ഹൈന്ദവസ്ത്രീകളുടെ വൈദുഷ്യവും ഉച്ചസ്ഥാനത്തെ പ്രാപിച്ചുതുടങ്ങി. പുരുഷന്മാർ തത്വശാസ്ത്രത്തിൽ വിദഗ്ദ്ധന്മാരാകുവാൻ ശ്രമിച്ചപ്പോൾ സ്ത്രീകൾ മൌനമുദ്രയെ അവലംബിച്ചിരുന്നില്ല. ജ്ഞാനസമ്പാദനവിഷയത്തിൽ പുരുഷന്മാർക്ക് അബലകളെ പുറകിലിട്ടുംവെച്ചു കടന്നുപോകാൻ സാധിച്ചിരുന്നില്ല. സ്ത്രീകളും മുന്നണിയിൽ കയറാൻ പരസ്പരമാത്സര്യബുദ്ധിയോടും ഉൽകണ്ഠയോടും കൂടി നിരന്തരപരിശ്രമം ചെയ്തുവന്നു.

നമുക്ക് ഒന്നാമതായി മൈത്രേയിയെപ്പററി ചിന്തിക്കാം. മൈത്രേയി വിശ്രുതയായ ഒരു വിദുഷി ആയിരുന്നു. ഈ മഹതിയുടെ കഥ ബൃഹദാരണ്യകോപനിഷത്തിൽ കാണാം. മൈത്രേയി മിത്രന്റെ പുത്രിയായിരുന്നു. മിത്രനും മഹാ പണ്ഡിതനായിരുന്നു. അദ്ദേഹം തന്റെ പുത്രിയെ ചെറുപ്പത്തിൽതന്നെ വിദ്യാഭ്യാസം ചെയ്യിച്ചു മഹാനായ യാജ്ഞവൽക്യനു വിവാഹംചെയ്തുകൊടുത്തു.

ബൃഹദാരണ്യകോപനിഷത്തിൽ ഒരു ഭാഗത്തിൽ മൈത്രേയിയുടെ അനന്യസാധാരണമായ ബുദ്ധിവൈഭവത്തെപ്പററി സവിസ്തരം പ്രസ്താവിച്ചിട്ടുണ്ട്. വേദാന്തസംബന്ധമായ അഗാധപ്രമേയങ്ങളെ അധികരിച്ച് ഈ വിദുഷീരത്നം തന്റെ ഭർത്താവുമായി നടത്തിവന്ന വാദപ്രതിവാദങ്ങൾ വാചാമഗോചരങ്ങളായിരുന്നു.

കുറച്ചുകാലം കഴിഞ്ഞപ്പോൾ യാജ്ഞവൽക്യമഹർഷി ഗൃഹസ്ഥാശ്രമം വിട്ടു വാനപ്രസ്ഥത്തെ സ്വീകരിക്കാൻ ആഗ്രഹിച്ചു. തദവസരത്തിൽ മഹർഷിയും മൈത്രേയിയും തമ്മിൽ ഒരു വലിയ തർക്കമുണ്ടായി. യാജ്ഞവൽക്യൻ രണ്ടു സ്ത്രീകളെ വിവാഹം ചെയ്തിട്ടുണ്ടായിരുന്നു. ഗാർഹസ്ഥ്യം ഉപേക്ഷിക്കുന്നതിനു മുമ്പ് അദ്ദേഹം സ്വത്തിനെ തന്റെ ഭാര്യമാർക്കു സമമായി വീതിച്ചുകൊടുത്തു. മൈത്രേയി തന്റെ ഭാഗത്തെ സ്വീകരിച്ചില്ലെന്നു മാത്രമല്ല, ധനത്തിന്റെ നശ്വരതയേയും ഐഹികസുഖങ്ങളുടെ ക്ഷണഭംഗുരതയേയും പററി തന്റെ ഭർത്താവുമായി ഗംഭീരമായ ഒരുവാഗ്വാദം നടത്തി. ആധുനികതത്വശാസ്ത്രജ്ഞന്മാർ ഇവരുടെ വാഗ്വാദം വായിച്ച് അത്യന്തം വിസ്മയിക്കാറുണ്ട്.

അക്കാലത്തു മിത്രരാജാവ് ഒരു വേദാന്തപാഠശാല സ്ഥാപിച്ചിരുന്നു. മൈത്രേയി അതിലെ ഒരു അദ്ധ്യാപിക ആയിരുന്നു. തന്റെ ജ്ഞാനത്തെ പരന്മാർക്ക് ഉപയോഗപ്പെടാത്ത വിധത്തിൽ കുടദീപംപോലെ വെച്ചുകൊണ്ടിരിക്കുന്നത് ആ മഹതിക്കു ഇഷ്ടമല്ലായിരുന്നു.

ജ്ഞാനവിഷയത്തിൽ മൈത്രേയിയെപ്പോലും അതിശയിച്ചിരുന്ന ഗാർഗ്ഗി എന്ന ഒരു സ്ത്രീരത്നം അക്കാലത്തുണ്ടായിരുന്നു. ഈ വിദുഷി മൈത്രേയിയുടെ മാതുലി ആയിരുന്നു. ജ്ഞാനസാമ്രാജ്യത്തിൽ മൂർദ്ധാഭിഷിക്തനായ യാജ്ഞവൽക്യനോടുപോലും ഈ മഹതി വാഗ്വാദം ചെയ്തു തോല്പിച്ചിട്ടുണ്ട്.

സാധാരണന്മാർക്ക് ഉത്തരംപറയുന്നതിന് അസാദ്ധ്യമായ ഏതെങ്കിലും പ്രമേയം തനിക്കുളവാകുമ്പോൾ ജനകമഹാരാജാവു നാനാദേശങ്ങളിൽനിന്നും പണ്ഡിതന്മാരെ ക്ഷണിച്ചുവരുത്തി അവരുടെ സഭയിൽ അതിനെ സംശയനിവൃത്തിക്കായി പ്രസ്താവിക്കുക പതിവായിരുന്നു. പുരുഷന്മാർ മാത്രമല്ല, സ്ത്രീകളും തങ്ങളുടെ സാന്നിദ്ധ്യംകൊണ്ടു ഈ സദസ്സിനെ സവിശേഷം അലങ്കരിച്ചു വാദപ്രതിവാദങ്ങളിൽ യാതൊരു ശാലീനതയും കൂടാതെ സ്വയമേവ ഭാഗഭാക്കുകളാകയും ചെയ്തുവന്നു.

ഒരിക്കൽ ജനകൻ ഒരു യാഗം നടത്തി. യാഗത്തിൽ നാനാദേശങ്ങളിൽനിന്നും അസംഖ്യം പണ്ഡിതന്മാർ സന്നിഹിതരായിരുന്നു. യാഗം സമാപിച്ചപ്പോൾ, അദ്ദേഹം, ഓരോന്നിന്റെയും കൊമ്പിൽ പത്തു സ്വർണ്ണനാണയംവീതം ബന്ധിച്ചിട്ടുള്ള സഹസ്രം പശുക്കളെ യാഗശാലയിൽ വരുത്തി സഭ്യന്മാരോട് ഇപ്രകാരം പറഞ്ഞു. "ഇവിടെ കൂടിയിട്ടുള്ളവരിൽ തത്വശാസ്ത്രത്തിൽ ഏററവും സമർത്ഥനായ ആളിന് ഈ സഹസ്രം പശുക്കളേയും ഇവയുടെ കൊമ്പിൽ ബന്ധിച്ചിട്ടുള്ള നാണയങ്ങളോടുകൂടി സ്വീകരിച്ചുകൊള്ളാവുന്നതാണ്"

അവിടെ കൂടിയിരുന്ന സഹസ്രാധികം പണ്ഡിതന്മാരിൽ ഒരുത്തനെങ്കിലും മുൻപോട്ടു കടന്നുചെല്ലുന്നതിനു ധൈര്യമുണ്ടായില്ല. സഭയുടെ ഈ വിഷമസ്ഥിതികണ്ടു യാജ്ഞവൽക്യൻ സഹസ്രം പശുക്കളേയും സ്വഗൃഹത്തിലേക്കു കൊണ്ടുപോകുന്നതിനു തന്റെ ശിഷ്യന്മാരോട് ആജ്ഞാപിച്ചു. യാജ്ഞവൽക്യൻ പണ്ഡിതസാർവ്വഭൗമനാണെന്നുള്ളതു സർവ്വസമ്മതമായിരുന്നു. തന്നിമിത്തം അദ്ദേഹത്തിനു തന്റെ ജ്ഞാനത്തെപ്പററി വിശ്വാസമുണ്ടായിരുന്നു; എന്നാൽ, അദ്ദേഹം പശുക്കളെ കൊണ്ടുപോകുന്നതിനായി ശിഷ്യന്മാർക്കു ആജ്ഞ നൽകിയപ്പോൾ സഭയിൽ ആന്തരമായ ഒരു ക്ഷോഭമുണ്ടായി. പക്ഷേ, അദ്ദേഹത്തോട് എതിർക്കുന്നതിന് ആർക്കും മനോധൈര്യമുണ്ടായില്ല.

അപ്പോൾ ആ മഹൽസഭയുടെ ഒരു കോണിൽ മൌനമായി സ്ഥിതിചെയ്തിരുന്ന ഒരു സ്ത്രീ സച്ചിദാനന്ദചോദിതയായിട്ടു സ്വസ്ഥാനത്തിൽനിന്നു സധൈര്യം എണീററു. എല്ലാവരുടേയും ദൃഷ്ടി ആ ദിവ്യയിൽ പതിഞ്ഞു. ഈ സ്ത്രീരത്നം ഗാർഗ്ഗിയായിരുന്നു. ഗാർഗ്ഗി യാജ്ഞവൽക്യനെ നോക്കി ശാസനാരൂപമായി മധുരസ്വരത്തിൽ ഇപ്രകാരം ചോദിച്ചു. "നിങ്ങളാണോ വിദ്വാന്മാരിൽ അഗ്രഗണ്യൻ? നിങ്ങൾക്കാണോ ഈ മഹൽസദസ്സിലെ മൂർദ്ധാഭിഷിക്തസ്ഥാനം?" അതേ എന്നു യാജ്ഞവൽക്യൻ സധൈര്യം ഉത്തരംപറഞ്ഞു. എന്നാൽ, നിങ്ങളുടെ ജ്ഞാനത്തെ പരിശോധിക്കുന്നതിന് അനുവദിക്കണമെന്ന് അപ്പോൾ ഗാർഗ്ഗി പ്രതിവചിച്ചു.

അതിന്റെശേഷം ഗാർഗ്ഗിയും യാജ്ഞവൽക്യനും തമ്മിൽ ഒരു വലിയ സംഘട്ടനം ഉണ്ടായി. സഭ്യന്മാർ ആശ്ചര്യപരതന്ത്രന്മാരായി ഇതു കേട്ടുകൊണ്ടിരുന്നു. വാഗ്വാദം മൂർദ്ധന്യദശയെ പ്രാപിച്ചു. ഉദ്ധാരണം, പ്രത്യുദ്ധാരണം, ഉത്തരം, പ്രത്യുത്തരം, ഖണ്ഡനം, പ്രതിഖണ്ഡനം: വാദകോലാഹലം എന്തുപറയാം. പക്ഷേ, ഒടുവിൽ യാജ്ഞവൽക്യനു പരാജയമാണ് പററിയതു്. ഉടനെ സദസ്യർ ആ വിദുഷിയെ തർക്കസാമ്രാജ്യത്തിലെ ചക്രവർത്തിനിയായി അഭിഷേകംചെയ്തു.

ഇനിയും ഇനിക്കു പറയാനുള്ളതു ദേവഹൂതിയെപ്പററിയാണ്. ഈ വിദുഷി മനുക്കളിൽ ഒരാളിന്റെ പുത്രിയായിരുന്നു. ചെറുപ്പംമുതൽക്കുതന്നെ ഈ കുലീന ജ്ഞാനസമ്പാദനത്തിൽ അത്യൌത്സുക്യം പ്രദർശിപ്പിച്ചുവന്നു. ഒരു രാജകന്യകയായിരുന്നു എങ്കിലും വിദ്യാഭ്യാസത്തിലുള്ള അത്യുൽക്കണ്ഠയാൽ ദേവഹൂതി കർദ്ദമൻ എന്നു പേരായ ഒരു സാധുസന്യാസിയെയാണ് വിവാഹംചെയ്തതു്. കർദ്ദമനു ഗാർഹസ്ഥ്യം തീരെ ഇഷ്ടമല്ലായിരുന്നു എങ്കിലും ഈ കന്യകാരത്നത്തിന്റെ അസാമാന്യമായ ജ്ഞാനേച്ഛനിമിത്തം ആ വൃത്തി സ്വീകരിക്കേണ്ടിവന്നു.

ദേവഹൂതി ഒരു രാജപുത്രി എന്നുള്ള നിലയിൽ തനിക്കുള്ള സകല സൌഭാഗ്യങ്ങളേയും തൃണവൽക്കരിച്ചു കർദ്ദമന്റെ വനകുടീരത്തിലേക്കുതന്നെ പുറപ്പെട്ടു. അദ്ദേഹം ഈ ആഗമനം കണ്ടു സന്തോഷിച്ചു തന്റെ ജ്ഞാനകോശത്തെ തദർത്ഥം യഥേഷ്ടം വിതരണംചെയ്തു. ആ ഏകാന്തവനത്തിൽ തന്റെ ഭർത്താവിന്റെ അടുക്കലിരുന്നു ദേവഹൂതി പഠിക്കേണ്ടതെല്ലാം ഏകതാനതയോടെ ഗ്രഹിച്ചു. അങ്ങനെ ഇരിക്കുമ്പോൾ ജീവിതത്തിലെ പല പ്രമേയങ്ങളെക്കുറിച്ചും ആ മാന്യക്കു സംശയം ജനിച്ചതിനാൽ അവയെല്ലാം തന്റെ ഭർത്താവിനോടു പ്രസ്താവിക്കുകയും അദ്ദേഹം സംശയനിവൃത്തി വരുത്തുകയും ചെയ്തു".

ദേവഹൂതി സാംഖ്യകർത്താവായ കപിലമഹർഷിയുടെ മാതാവായിരുന്നു. ബാഹ്യവസ്തുക്കളെപ്പററി അനുസന്ധാനംചെയ്തു് അഭ്യന്തരപ്രമേയങ്ങളുടെ ചർച്ചയിലേക്കു മനുഷ്യ

ബുദ്ധിയെ തിരിച്ചുവിട്ടതും തത്വജ്ഞാനദീപത്താൽ അജ്ഞാനാന്ധകാരത്തെ ഉച്ചാടനംചെയ്തതും ആത്മാവിൻെറയും ജീവൻെറയും രഹസ്യതത്വങ്ങളെ പ്രതിപാദിച്ചു നിത്യസൌഖ്യത്തിൻെറ ബീജാവാപം ചെയ്തതും ഈ മഹാത്മാവായിരുന്നു.

എന്നാൽ ആരായിരുന്നു തൻെറ ശിശുവിന് ഇത്തരം ശിക്ഷണം നൽകിയത്? ആരായിരുന്നു മനുഷ്യഹൃദയത്തിൻെറ രഹസ്യങ്ങളെപ്പററിയുള്ള വാസ്തവജ്ഞാനം തൻെറ ശിശുവിൽ ഉൽബുദ്ധമാക്കിയത്? ആശ്ചര്യം! മാതൃകാമാതാവായ ഈ ദേവഹൂതി ഇല്ലായിരുന്നെങ്കിൽ സാംഖ്യകർത്താവായി കപിലൻ എന്നൊരു മഹാനെ നമുക്കു നിശ്ചയമായും ലഭിക്കയില്ലായിരുന്നു. ഈ മഹതിയാണ് കപിലൻെറ ബുദ്ധിയേയും ചിന്താപ്രവാഹത്തേയും ശരിയായ പന്ഥാവിലേക്കു നയിച്ചു തദ്വാരാ ലോകത്തിൽ സർവ്വത്ര തത്വശാസ്ത്രത്തിനു പ്രചുരമായ പ്രചാരം വരുത്തിയത്.

കാലക്രമത്തിൽ, ബുദ്ധമതപ്രചാരത്തോടുകൂടി സ്ത്രീവിദ്യാഭ്യാസത്തിന് ഈ രാജ്യത്തിൽ ഒരു ഉണർച്ചയുണ്ടായി. ബുദ്ധമതക്കാർ അവരുടെ കൃത്യത്തിൽ ഒട്ടും അലസന്മാരായിരുന്നില്ല. അവർ തങ്ങളുടെ സ്ത്രീകളെ നല്ലതിന്മണ്ണം വിദ്യാഭ്യാസം ചെയ്യിക്കയും ബുദ്ധമതോപദേശത്തിനായി അവരെ വിദേശങ്ങളിലേക്ക് അയക്കയുംചെയ്തു. പുരുഷന്മാർക്കു സ്ത്രീകളെ ബുദ്ധമതതത്വങ്ങൾ പഠിപ്പിക്കുന്നതു പ്രയാസമായി തോന്നിയതിനാലാണ് സ്ത്രീകളെ ആ ജോലിക്കായി നിശ്ചയിച്ചത്. ഇതിൻെറ ഫലമായി അനേകം വിദുഷികൾ അന്യരാജ്യങ്ങളിൽചെന്ന് ഈ മതത്തിൻെറ തത്വങ്ങളെപ്പററി പ്രസംഗിച്ചു. ഇവരിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നത് അശോകൻെറ സഹോദരപുത്രിയായ സംഗമിതയാണ്. ഈ മഹതി സിലോണിൽ ചെന്നു ബുദ്ധമതസിദ്ധാന്തങ്ങളെപ്പററി പ്രതിപാദിച്ചതിനാൽ അവിടെയുള്ള അനേകം സ്ത്രീകൾ ആ മതത്തിൽ അത്യധികം പ്രതിപത്തിയുള്ളവരായിത്തീർന്നു. ഒടുവിൽ ഈ വിദുഷി അവിടെത്തന്നേ സ്ഥിരവാസം തുടങ്ങി. ഇന്നും സിലോണിലുള്ളവർ ഈ സ്ത്രീരത്നത്തെ വിസ്മരിച്ചിട്ടില്ല. സംഗമിതയെ സംബന്ധിച്ച് അനേകം ഐതിഹ്യങ്ങൾ അവിടെയുള്ള ജനസാമാന്യത്തിൻെറ ഇടയിൽ നടപ്പുണ്ട്.

ബ്രാഹ്മണമതാനുസാരിയായ ശ്രീമച്ഛങ്കരാചാര്യർ തൻെറ ശിഷ്യന്മാരോടുകൂടി കന്യാകുമാരിമുതൽ ഹിമാലയപർവ്വതംവരെ സഞ്ചരിച്ച് ആ മതത്തിൻെറ തത്വങ്ങളെപ്പററി പ്രസംഗിച്ചതിനാൽ അന്നു പ്രചുരമായ പ്രചാരത്തിലിരുന്ന ബുദ്ധമതത്തിന് ഒരു ഇടിവുതട്ടി എന്നുള്ളതു ചരിത്രപ്രസിദ്ധമാണല്ലോ; എന്നാൽ, ഈ സംഗതിയിൽ ഇദ്ദേഹത്തിനു ഗണനീയമായ സഹായംചെയ്തതു മണ്ഡനമിശ്രൻെറ ഭാര്യയും അതിവിദുഷിയും ആയ ഭാരതിയായിരുന്നു.

മണ്ഡനമിശ്രനും ശങ്കരാചാര്യരും തമ്മിൽ ശാസ്ത്രീയമായ ഒരു വാദമുണ്ടായി. വാദത്തിൽ ശങ്കരാചാര്യർ തോൽക്കുന്നപക്ഷം അദ്ദേഹം സന്യാസംഉപേക്ഷിച്ചു മണ്ഡനമിശ്രൻെറ ശിഷ്യനാകണമെന്നും അതല്ല മണ്ഡനമിശ്രനാണ് തോൽക്കുന്നതെങ്കിൽ അദ്ദേഹം ഗാർഹസ്ഥ്യം ഉപേക്ഷിച്ചു ശങ്കരാചാര്യരുടെ ശിഷ്യനാകണമെന്നും ആയിരുന്നു നിശ്ചയം. രണ്ടുപേരും മഹാ പണ്ഡിതന്മാരും അതിവാഗ്മികളും ആയിരുന്നു. ഈ ഘോരവാഗ്വാദത്തിൽ മാദ്ധ്യസ്ഥം സ്വീകരിച്ച് ഇവരുടെ നാനാമുഖങ്ങളായ ഗഹനാശയങ്ങളെ താരതമ്യേന നിർല്ലോഡനംചെയ്തു പക്ഷപാതരഹിതമായ ഒരു വിധി പ്രസ്താവിക്കുന്നതിനു ആർക്കു കഴിയും? ഇതിന് ഉചിതമായ പാണ്ഡിത്യം ആർക്കു കാണും?

മാദ്ധ്യസ്ഥം സ്വീകരിച്ചത് ആരാണെന്നു നാം അധികം അന്വേഷിച്ചുപോകേണ്ടതില്ല. മണ്ഡനമിശ്രൻെറ ഭാര്യയായ ഭാരതിക്കല്ലാതെ ഈ ഗൌരവമേറിയ സ്ഥാനം സ്വീകരിക്കാൻ ആർക്കും ധൈര്യം കാണുകയില്ല.

വാദം ആരംഭിച്ചു. ഭാരതി ആദ്യന്തം അവിച്ഛിന്നമായി കേട്ടുകൊണ്ടിരുന്നു. വാദം മൂർദ്ധന്യദശയെ പ്രാപിച്ചതിൻെറശേഷം അവസാനിച്ചു. ഭാരതി ഗാഢമായി ആലോചിച്ചതിൻെറശേഷം ശങ്കരാചാര്യർക്കാണ് വിജയമെന്നു പ്രശാന്തമായി പ്രസ്താവിച്ചു. മുൻപിൽ പ്രതിജ്ഞചെയ്തതുപോലെ മണ്ഡനമിശ്രൻ ഗാർഹസ്ഥ്യം ഉപേക്ഷിച്ചു ശങ്കരാചാര്യരുടെ ശിഷ്യനായി. ഭാരതിയും ശങ്കരാചാര്യരുടെ മതത്തെത്തന്നെ സ്വീകരിച്ചു. ഭാരതി.

കൂടാതെ പലയുഗ്രവ ടാപാടകങ്ങളാകയും ചെയ്തുവന്നു

എന്നുള്ളതു സരസ്വതിയുടെ ഒരു പര്യായശബ്ദമാണല്ലോ. ഈ വിദുഷി ശാരദയുടെ അവതാരമായിരുന്നു എന്നു പറയുന്നതിൽ അതിശയോക്തി അശേഷമില്ല. ശങ്കരാചാര്യർക്കു ഈ വാദംകൊണ്ടു വിജയമുണ്ടായി എന്നു മാത്രമല്ല ഭാരതിയുടെ സഹായം ലഭിക്കയും ചെയ്തു. വിഷമങ്ങളായ പ്രമേയങ്ങൾ തെളിയിക്കുന്നതിൽ ഭാരതിയുടെ ബുദ്ധിവൈശിഷ്ട്യം ശങ്കരാചാര്യരെ സവിശേഷം സഹായിച്ചിട്ടുണ്ടു്. ഇതു് ഓർക്കുമ്പോൾ അദ്ദേഹത്തിനു സിദ്ധിച്ചിട്ടുള്ള കീർത്തിയുടെ സിംഹഭാഗത്തിനു ഭാരതിക്കു് അവകാശമില്ലയോ എന്നു തോന്നിപ്പോകുന്നു. അദ്ദേഹം ഈ മഹിതയുടെ നാമധേയസ്മാരകമായിട്ടാണു് മൈസൂരിൽ ശൃംഗേരിമഠം സ്ഥാപിച്ചിട്ടുള്ളതു്. ഇന്നും വാഗ്ദേവതയായ ഭാരതിയെ ആ മഠത്തിൽ പ്രതിദിനം പൂജിച്ചുവരുന്നുണ്ടു്. ഈ ആരാധന, മണ്ഡനമിശ്രന്റെ ഭാര്യയായ ഭാരതിയെ ഉദ്ദേശിച്ചാണെന്നോ അതല്ല സാക്ഷാൽ വാണീദേവിയെ ഉദ്ദേശിച്ചാണെന്നോ വ്യാഖ്യാനിക്കാവുന്നതാണു്. എങ്ങനെയായാലും ഭാരതി നമ്മുടെ ബഹുമാനത്തിനു സവിശേഷം പാത്രീഭവിക്കുന്നുണ്ടെന്നുള്ളതു നിസ്തർക്കമാണു്.

---

# സർ. രവീന്ദ്രനാഥടാഗോർ.

## I

(കെ. വി. കരുണാകരമേനോൻ)

ഇപ്പോൾ ലോകത്തിൽ ജീവിച്ചിരിക്കുന്ന മഹാകവികളിൽ വെച്ചു സർവ്വഥാ ശ്രേഷ്ഠനെന്നു നിർമ്മത്സരന്മാരായ കാവ്യരസികന്മാരാൽ സശിരഃകമ്പം സമ്മതിക്കപ്പെട്ടിട്ടുള്ള സർ. രവീന്ദ്രനാഥടാഗോർ ബങ്കാളത്തിലെ പ്രാചീനവും പ്രഖ്യാതവുമായ ഒരു കുടുംബത്തിൽ 1861-ാമാണ്ടു ജനിച്ചു. ഇദ്ദേഹത്തിന്റെ പിതാവായ ദേവേന്ദ്രനാഥടാഗോർ വേദാന്തതത്വവേദിയും ആത്മചൈതന്യസമ്പന്നനും ആയ ഒരു പുരുഷശ്രേഷ്ഠനായിരുന്നു. ജ്യേഷ്ഠനായ ദ്വിജേന്ദ്രനാഥടാഗോർ സകല ജീവജാലങ്ങളുടെയും നേരെ അപാരമായ അനുകമ്പയുള്ള ഒരു വിശാലഹൃദയനാണ്. അണ്ണാന്മാർ വൃക്ഷശിഖരങ്ങളിൽനിന്നു് ഇറങ്ങി ഇദ്ദേഹത്തിന്റെ കാൽമുട്ടുകളിലേക്കു നിർഭയം കയറിച്ചെല്ലുകയും, പക്ഷികൾ ശങ്കാലവം കൂടാതെ ഈ പുണ്യപുരുഷന്റെ ഹസ്തതലങ്ങളിൽ വന്നിരിക്കുകയും പതിവാണെന്നു പറയപ്പെട്ടിരിക്കുന്നു. ദേവേന്ദ്രനാഥടാഗോറിന്റെ ദ്വിതീയപുത്രൻ ഇൻഡ്യൻ സിവിൽസർവീസിലേക്കു് ആദ്യമായി പ്രവേശം ലഭിക്കുന്നതിനു ഭാഗ്യമുണ്ടായ ഭാരതീയനാണ്. കഥാനായകന്റെ സഹോദരി "ഭാരതി" എന്ന മാസികയെ പ്രശസ്തമായരീതിയിൽ നടത്തിവരുന്നു.

ദേവേന്ദ്രനാഥടാഗോറിന്റെ നേരെ കുടുംബാംഗങ്ങൾക്കെല്ലാം—വിശേഷിച്ചു രവീന്ദ്രനാഥനു—അപരിമിതമായ ഭക്തിയും ബഹുമാനവും ഭയവും ഉണ്ടായിരുന്നു. ദുർദ്ദശാപരിപാകത്താൽ തന്റെ ബാല്യത്തിൽതന്നെ മാതാവു പരലോകപ്രാപ്തയായതിനാൽ അമ്മയുടെ ലാളനാവാത്സല്യാദികളിൽനിന്നു ലഭിക്കുന്ന ആ അവാച്യമായ നിർവൃതിവിശേഷം അനുഭവിക്കുന്നതിനു ടാഗോറിനു സാധിച്ചില്ല. മൃതയായ മാതാവിന്റെ ശാന്തവും സമാധാനപൂരിതവും ആയ മുഖത്തു നോക്കിയപ്പോൾ ഇദ്ദേഹത്തിനു ബാലോചിതമായ ഭീതിയോ വ്യസനമോ ഉണ്ടായില്ലെന്നും പ്രായമായതിനോടു കൂടി മാത്രമേ മരണമെന്നാൽ ഇന്നതെന്നു തനിക്കു പൂർണ്ണമായി മനസ്സിലായുള്ളൂ എന്നും ഇദ്ദേഹം ഒരിടത്തു പ്രസ്താവിച്ചിട്ടുണ്ടു്. ഗൃഹസംബന്ധമായ ജോലികൾ പ്രമാണിച്ചു തനിക്കു മിക്കപ്പോഴും ദൂരദിക്കുകളിൽ പോകേണ്ടതിനുള്ള അവസരം നേരിട്ടതിനാൽ ദേവേന്ദ്രനാഥടാഗോറിനു പുത്രനായ രവീന്ദ്രനാഥനെ സ്വയം ശുശ്രൂഷിക്കുന്നതിനും വളർത്തുന്നതിനും ഉള്ള സൗക

# ഭാഷാപോഷിണി.

| പുസ്തകം 23. | 1094 ഇടവം | ലക്കം 10. |
|---|---|---|


## ഈശ്വരപ്രാൎത്ഥനാഗീതം.

എരിക്കലക്കാമാരി. ചായ്പ്പ്

("കമനീകടം തുക്കി"എന്ന മട്ട്.)

പല്ലവി.

ദൈവമേ! ഭവൽ പദം കൈവണങ്ങുന്നേൻ സദാ
കൈവല്യമേകീടണേ.

അനുപല്ലവി.

രാമൻ, മുരഹര നേശ്രൂഹളളാവെന്നീ
നാമങ്ങളാൽ ജനം സാമോദം വാഴ്ത്തുന്ന—ദൈവമേ

ചരണങ്ങൾ.

ഈശ്വരഭജനത്തിന്നാശയുണ്ടെനിക്കേററം.
വിശ്വാധിനാഥനേ! ശാശ്വത കാക്കണേ—ദൈവമേ

ശക്തി സ്വരൂപത്തെ നിത്യവും വാഴ്ത്തുവാൻ
ഭക്തനാമടിയനു ശക്തി വരുത്തണേ—ദൈവമേ

ശോകമാകവേ തീൎത്തു ലോകനായകാ ഭവാൻ
നൽകേണമേ സുഖം കാമിതദായകാ—ദൈവമേ.

## ഗീതാഞ്ജലി.

(കെ. എം. നായർ ബി. ഏ.)

എന്റെ ശക്തി തീരെ ഇല്ലാതായിത്തീരുമ്പോൾ എന്റെ യാത്ര അവസാനിച്ചിരിക്കുമെന്നും മുമ്പോട്ടു പോകേണ്ടതിനുള്ള വഴി അടഞ്ഞുവെന്നും യാത്രയ്ക്കുള്ള സംഭാരങ്ങൾ കഴിഞ്ഞുപോയതിനാൽ ആരും കാണാത്തതും നിശബ്ദവുമായ ഒരു സ്ഥലത്തു [illegible] കേണ്ടതിനു സമയമായി എന്നും ഞാൻ വിചാരിച്ചു.

പക്ഷെ എന്നെ സംബന്ധിച്ചിടത്തോളം അങ്ങയുടെ ആഗ്രഹത്തിന്ന് അവസാനമില്ലെന്നു [illegible] അവസാനിക്കുമ്പോഴേക്കും [illegible]

ത്യക്ഷപ്പെടുന്നതല്ലെന്നും അമ്പതൊ നൂറൊ ആക്കിയാൽ സാധാരണന്മാരെക്കൂടി പട്ടികയിൽ ചേർക്കേണ്ടിവരുന്നതാണെന്നും തോന്നിയതിനാൽ ഇരുപതെന്നു കണക്കുപ്പെടുത്തിയതാണ്.

എന്റെ പട്ടിക താഴെ ചേർക്കുന്നു.

മതം— 1 ശ്രീശങ്കരാചാര്യർ.
2 ഗീവറുഗീസ് അർക്കദയാക്കോൻ.
3 മാർ മത്യൂസ് അത്താനാസ്യോസ്

രാജ്യതന്ത്രം— 1 മാർത്താണ്ഡവർമ്മ മഹാരാജാവു്.
2 കൊച്ചീശക്തൻ തമ്പുരാൻ
3 വിശാഖംതിരുനാൾ മഹാരാജാവു്.
4 രാമയ്യൻ ദളവാ.
5 സർ ശേഷാദ്രി അയ്യർ.
6 ദിവാൻ ശങ്കുണ്ണിമേനോൻ.

സമുദായനേതൃത്വം 1 മാത്തു തരകൻ.
2 മാർ ജോസെഫ് ദീവന്നാസ്യോസ്.
3 നിധിയിരി മാണിക്കത്തനാർ.

നിയമജ്ഞത— 1 ജസ്റ്റീസ് സുന്ദരയ്യർ.
2 ജസ്റ്റീസ് നാരായണമാരാർ.

സാഹിത്യം— 1 കേരളവർമ്മ വലിയകോയിത്തമ്പുരാൻ.
2 ചന്തുമേനോൻ.
3 കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

ആയോധനം— 1 രാജാകേശവദാസ്

പത്രപ്രവർത്തനം 1 വറുഗീസുമാപ്പിള.

ചിത്രമെഴുത്തു 1 രവിവർമ്മ കോയിത്തമ്പുരാൻ.

ആകെ 20.

ഇപ്പോഴത്തെ ഭൂവിഭാഗത്തെ അടിസ്ഥാനമാക്കി നോക്കുന്നതായാൽ ഇവരിൽ പതിനൊന്നുപേർ തിരുവിതാംകോട്ടുകാരും അഞ്ചുപേർ കൊച്ചീക്കാരും മൂന്നുപേർ ബ്രിട്ടീഷുമലബാർകാരുമാണെന്നു കാണുന്നതാണ്. മലബാറിന്റെ വലിപ്പത്തിനു തക്കവണ്ണം അവിടെ മഹാന്മാരെ കാണുന്നില്ലെങ്കിൽ അതിനുള്ള ഒരു കാരണം അവിടുത്തെ രാജ്യഭരണം ബ്രിട്ടീഷുകാരുടെ വരവിനു മുമ്പുതന്നെ അന്യന്മാരുടെ കയ്യിലായിരുന്നതാണെന്നു ഞാൻ വിചാരിക്കുന്നു. ഇരുപതുപേരിൽ ആറുപേർ സുറിയാനിസമുദായത്തിൽപ്പെട്ടവരാണെന്നു ഉള്ളതു പക്ഷപാതസൂചകമായി ആരും കരുതുകയില്ലെന്നു വിശ്വസിക്കുന്നു. ഹിന്തുക്കളിൽ ഒരാൾ ഒരു മലയാളബ്രാഹ്മണനും മൂന്നുപേർ തമിഴ് ബ്രാഹ്മണരും മൂന്നുപേർ നാടുവാണിരുന്നരാജാക്കന്മാരും മൂന്നുപേർ നാടുവാഴ്ചയില്ലാത്ത രാജകുടുംബാംഗങ്ങളും മൂന്നുപേർ നായന്മാരും ഒരാൾ അമ്പലവാസിയുമാണ്. മലയാളത്തെ സ്ഥിതിക്കു വലിയ ശാസ്ത്രജ്ഞന്മാരേയൊ വ്യവസായം, വാണിജ്യം മുതലായവയിൽ പ്രയത്നിച്ചവരേയൊ കാണാത്തതിൽ ആശ്ചര്യപ്പെടാനില്ല. മേലാൽ യാതൊരുസംഗതിവശാലും യുദ്ധം പാടില്ലെന്നു തീർച്ചപ്പെട്ടിരിക്കയാൽ ഇനി കേരളത്തിൽ ഒരു രാജാകേശവദാസൻ ഉണ്ടാകുമെന്നു ആശിക്കാൻ മാർഗ്ഗം കാണുന്നില്ല. കേരളത്തിൽ സംഖ്യകൊണ്ടു പ്രഥമസ്ഥാനം വഹിക്കുന്ന ഈഴവസമുദായത്തിൽനിന്നു ഒരു മഹാനെ ഈപട്ടികയിൽ ചേർക്കാൻ സംഗതിയാകാത്തതിൽ എന്നേക്കാൾ ദുഃഖം വേറൊരാൾക്കു ഉണ്ടാകാൻ നിവൃത്തിയില്ല.

ഭൂരിസമ്മതം പ്രാപിക്കുന്ന ഇരുപതു മഹാന്മാരുടെ ജീവിതചരിത്രം ഭാഷാപോഷിണിയിൽ വിദ്വാന്മാർ ആരെങ്കിലും എഴുതുന്നതു പ്രയോജനകരമായിരിക്കുന്നതാണ്. അതിനായി ഞാൻ തൽക്കാലം മുതിരുന്നില്ല. എങ്കിലും മേൽ ചേർത്തിരിക്കുന്ന മഹാന്മാരു

...മററവൃഷവാജിഹസ്തികളെ നിഗ്രഹിച്ചതു നിമിത്തമി-
...ററമേറിയൊരു നിന്നെ ഞാൻ ഝടിതികെട്ടിടും നൃവരർ കാൺകവേ.

...ടാ! അവിടെ നിൽക്ക്. എന്തു് കേശവനെക്കാണുന്നില്ലല്ലൊ, ഇതാ കേശവൻ. ഓഹോ കേശവൻ വളരെ ചെറുതായിരിക്കുന്നു. എടാ അവിടെ നിൽക്ക്. എയ് പിന്നെയും കേശവനെ കാണുന്നില്ല. ഇതാ കേശവൻ. അമ്പ കേശവന്റെ വൊരം. പിന്നെയും കേശവൻ മറഞ്ഞോ. അതാ കേശവൻ. മന്ത്രശാലയിൽ എല്ലാ സ്ഥലത്തും വളരെ കേശവന്മാരെ കാണുന്നല്ലൊ. ഇപ്പോൾ ഞാനെന്താണ് ചെയ്യേണ്ടതു്, ഇരിക്കട്ടെ, ഉപായമുണ്ട്. അല്ലയോ രാജാക്കന്മാരെ! നിങ്ങൾ ഓരോരുത്തരും ഓരോ കേശവനെ ബന്ധിക്കുവിൻ. എന്തു? തന്നത്താൻ പാശങ്ങളെക്കൊണ്ടു ബന്ധിച്ചിട്ടു രാജാക്കന്മാർ മറിഞ്ഞു വീഴുന്നോ. എടാ മായാവി നിന്റെ കൌശലം കേമമായിരിക്കുന്നു.

ശരാസനമതിങ്കൽനിന്നുതിരുമെൻ പൃഷൽക്കങ്ങളേ-
ററരം മുറിവിൽ നിന്നെഴും നിണമണിഞ്ഞഗാത്രത്തൊടും
തിരിച്ചു പടവീട്ടിലേക്കഥ നയിച്ചിടും നിന്നെ നി-
ർഭരാശ്രുവൊടു നിശ്വസിച്ചരിയപാർത്ഥർ വീക്ഷിക്കണം.

(പോകുന്നു) (തുടരും)

# സോഷ്യലിസം, അഥവാ, സമഷ്ടിവാദം.

[പി. ജെ. തോമ്മസ് എം. എ. ഓണേഴ്സ്.]

യൂറോപ്പിലും അമേരിക്കയിലും അവധിയില്ലാത്ത സമ്പത്തുണ്ടെന്നു നാമെല്ലാം പറയാറുണ്ട്. എന്നാൽ ആ സമ്പത്തു മുക്കാൽഭാഗവും കുറേപ്പേരുടെ കയ്യിലാണിരിക്കുന്നതെന്നുള്ള വസ്തുത നാം പലപ്പോഴും വിസ്മരിച്ചുകളയുന്നു. റോക്ക്ഫെല്ലർ, കാർണ്ണിഗി എന്നീ കോടീശ്വരന്മാരെപ്പററി നാം എപ്പോഴും കേൾക്കുന്നുണ്ട്. എന്നാൽ അവരുടെ സമീപത്തിൽ ഇടുങ്ങിയ കുടിലുകൾ വച്ചു കഷ്ടിച്ചു നിത്യവൃത്തി കഴിയാൻപോലും വകയില്ലാതെ കഷ്ടപ്പെടുന്ന കോടാകോടി സാധുക്കളെപ്പററി നാം ഒന്നും അറിയുന്നില്ല. ഇംഗ്ലണ്ടിൽ ചില കോടീശ്വരന്മാരുണ്ട്. എന്നാൽ അവിടെ മുക്കാൽഭാഗം ജനങ്ങൾക്കും ഭൂസ്വത്തേ ഇല്ല. ഇംഗ്ലണ്ടിൽ അറുപതുലക്ഷം ജനങ്ങൾ യാതൊരുതരം സ്വകാര്യസ്വത്തും ഇല്ലാത്തവരായുണ്ട്. അവിടത്തെ മൊത്തമായ സ്വത്തിൽ നേർപകുതിയും അരശ്ശതാംശംഭാഗംപേരാണ് അനുഭവിച്ചുവരുന്നതു്. ലണ്ടനിലെ സാധുക്കളിൽ അധികംപേർ ഒരു വാസസ്ഥലവുമില്ലാതെ പട്ടണത്തിൽ അലഞ്ഞുനടന്നു രാത്രി കഴിക്കുന്നു. ഇങ്ങനെയുള്ള കാര്യങ്ങൾ അറിയുമ്പോൾ നമ്മുടെ നാട്ടിലെ സാധുജനങ്ങൾപോലും എത്രയോ ഭാഗ്യവാന്മാരാണെന്നു തോന്നിപ്പോകും.

ധനവാന്മാരും ദരിദ്രന്മാരും തമ്മിൽ ഉള്ള ഈ അതിരുകടന്ന അസമത്വംമൂലം യൂറോപ്പിൽ ഈ രണ്ടുകൂട്ടരും തമ്മിൽ വളരെ മാത്സര്യവും രസക്കേടും ഉണ്ടായിവരുന്നു. തങ്ങൾ കുടിലുകളിൽ പട്ടിണികിടക്കവേ തങ്ങളുടെ പ്രയത്നംമൂലം വർത്തകന്മാരായി ഭവിച്ച പ്രഭുജനങ്ങൾ ഒരു കൂസലുമില്ലാതെ സ്വത്തുകൊണ്ടു പൂത്തടിക്കുന്നതു കണ്ടു സഹിക്കാൻ ദരിദ്രന്മാർക്കു കഴിയില്ല. പോരെങ്കിൽ അവരുടെ ഭാഗം വാദിക്കാൻ മനുഷ്യസ്നേഹികളും ആർദ്രചിത്തന്മാരുമായ ചില മഹാന്മാരും ഉണ്ടായി. ഇപ്പോഴത്തെ ധനവ്യവസ്ഥ തീരെ തൃപ്തികരമല്ലെന്നും സമുദായത്തിൽ കുറേക്കൂടി സമത്വം ഉണ്ടാകത്തക്കവിധത്തിൽ അതു പരിഷ്കരിക്കണമെന്നും അവർ സമർത്ഥിച്ചു. ഇത്തരം അഭിപ്രായങ്ങളുടെ ഒരു സാമാന്യമായ അഭിധാനം ആണ് "സോഷ്യലിസം" അഥവാ സമഷ്ടിവാദം എന്നതു്.

സമഷ്ടിവാദത്തിന്റെ സാക്ഷാൽ സാരം സ്വകാര്യസ്വത്തു ഉണ്ടായിരിക്കരുതു് എന്നുള്ളതാണ്. ഇതാണ് പല അഭിപ്രായക്കാരായ സമഷ്ടിവാദികളെല്ലാം സാമാന്യമായി സ്വീകരിച്ചിരിക്കുന്ന സിദ്ധാന്തം. ധനം മുഴുവൻ ഗവർമ്മെന്റിലോ വേലക്കാരുടെ സമാജങ്ങളിലോ എവിടെയാണ് സമർപ്പിക്കേണ്ടതു്? സമാധാനംകൊണ്ടോ വക്കാണംകൊണ്ടോ

എങ്ങനെയാണ് സ്വത്തു കരസ്ഥമാക്കേണ്ടതു്, എന്നിങ്ങനെയുള്ള നിവൃത്തിമാർഗ്ഗങ്ങളെപ്പറ്റിയാണ് അവർ തമ്മിൽ യോജിക്കാതിരിക്കുന്നതു്. "സ്വകാര്യസ്വത്തു കവർച്ചയുടെ ഫലമാണ്" എന്നു പ്രൂഡോൺ എന്ന ഫ്രഞ്ചുകാരനായ സമഷ്ടിവാദി വിളിച്ചുപറയുന്നു. വേലക്കാർക്കു ചെല്ലേണ്ടതായ ലാഭം അവരിൽനിന്നു പിടിച്ചുപറിച്ചെടുത്തതിനാലാണ് യജമാനൻ സമ്പന്നനായതു് എന്നാണ് ഇതിന്റെ അർത്ഥം. സമഷ്ടിവാദികളിൽ എല്ലാംകൊണ്ടും പ്രധാനി കാറൽമാർക്സ് എന്ന ജർമ്മൻകാരനാണ്. അദ്ദേഹത്തിന്റെ അഭിപ്രായങ്ങളാണ് സമഷ്ടിവാദികൾ പരക്കെ സമ്മതിച്ചിട്ടുള്ളതു്. സമഷ്ടിവാദത്തെ അദ്ദേഹം ഈ വിധം രൂപീകരിച്ചിരിക്കുന്നു. പ്രയത്നമാണ് ധനത്തെ ഉല്പാദിപ്പിക്കുന്നതു്. പ്രയത്നംകൊണ്ടുണ്ടാകുന്ന ധനം മുഴുവൻ സമുദായസ്വത്താണ്. അതിൽനിന്ന് എല്ലാ വേലക്കാർക്കും ന്യായമായി വീതിച്ചുകൊടുക്കേണ്ടിയിരിക്കുന്നു. ഇപ്പോഴാവട്ടെ ഉപരിശക്തിയുള്ള യജമാനന്മാർ പണിസ്ഥലങ്ങൾ ഉണ്ടാക്കി യന്ത്രങ്ങൾ വാങ്ങി വേലക്കാരെക്കൊണ്ടു പ്രയത്നം ചെയ്യിപ്പിച്ച് അവർക്കു ഭക്ഷണത്തിനു മാത്രം കൊടുത്തിട്ടു സ്വത്തുണ്ടാക്കി വലിയ വങ്കപ്രഭുക്കളായി തെളിയുന്നു. അതിനാൽ സ്വകാര്യസ്വത്ത് ആർക്കും ഒന്നും വേണ്ടാ; ധനോല്പാദനത്തിനുള്ള ഉപകരണങ്ങൾ എല്ലാം സമുദായം വകയായിരിക്കട്ടെ. സമുദായത്തിൽനിന്നു ധനം ഓരോരുത്തർക്കും അംശിച്ചുകൊടുത്താൽ മതി. ഇപ്രകാരമാണ് അദ്ദേഹം വാദിക്കുന്നതു്.

സമഷ്ടിവാദികൾ പല തരക്കാരുണ്ടെന്നു പറഞ്ഞിട്ടുണ്ടല്ലോ. ചില പ്രധാനക്കൂട്ടരെക്കുറിച്ചു പ്രസ്താവിക്കാം.

(1) കഴിഞ്ഞ ശതകത്തിന്റെ ആരംഭത്തിൽ മനുഷ്യസ്നേഹത്താൽ മാത്രം പ്രേരിതരായ ഓവൻ ഫൂറിയർ മുതലായ മഹാമനസ്കന്മാർ സമത്വം സഹോദരത്വം എന്നീ പ്രമാണങ്ങളെ അക്ഷരംപ്രതി അനുഗമിക്കുവാൻ തുടങ്ങി. എല്ലാവരും ഒരേതരത്തിൽ ഭക്ഷിച്ചു ജീവിക്കണമെന്നും വസ്തുക്കളെല്ലാം സമമായി പങ്കുകൊള്ളണമെന്നും മറ്റുമായിരുന്നു അവരുടെ സിദ്ധാന്തങ്ങൾ. അതിൻപ്രകാരം അമേരിക്കയിൽ ചില സ്ഥലങ്ങളിൽ ചില സമാംശസമുദായങ്ങൾ സ്ഥാപിക്കപ്പെട്ടു. എന്നാൽ സ്ഥാപകന്മാരുടെ കാലം കഴിഞ്ഞ് അവയെല്ലാം കുഴപ്പത്തിലായതേയുള്ളു.

(2) പിന്നെയുണ്ടായതു സകലവും ഗവമ്മെൻറിൽ സമർപ്പിക്കണം എന്നു സിദ്ധാന്തിക്കുന്ന വാദം ആണ്. കാറൽമാർക്സ്, ലസ്സാൽ മുതലായവരാണ് ഇതിലെ നായകന്മാർ. കർശനം, മത്സരം, ദണ്ഡനം എന്നിങ്ങനെയുള്ള എല്ലാത്തരം മാർഗ്ഗങ്ങളേയും പ്രയോഗിച്ചും ധനവാന്മാരെ അമർത്തണം എന്ന് അവർ ശക്തിയായി വാദിച്ചു. ജർമ്മനിയിലും ഫ്രാൻസിലും ഈ കൂട്ടർ ഒരു കാലത്തു വളരെ ശക്തന്മാരായിരുന്നു.

(3) ഇപ്പോഴത്തെ സമഷ്ടിവാദികളിൽ പ്രധാനികൾ "സിണ്ടിക്കലിസ്റ്റ്" എന്ന കൂട്ടരാണ്. വേലക്കാരുടെ സമാജങ്ങൾ ഒന്നിച്ചുനിന്നു പ്രവർത്തിച്ചും വേല മുടക്കം ചെയ്തും ധനികന്മാരെ പാട്ടിൽ വരുത്തണം എന്നാണ് അവരുടെ ഉദ്ദേശ്യം. ഇവർ സ്വത്തു മുഴുവൻ ഗവമ്മെൻറിൽ നിക്ഷേപിക്കണമെന്നു വാദിക്കുന്നില്ല; എല്ലാം വേലക്കാരുടെ കയ്യിൽതന്നെ ആകണമെന്നാണ് പറയുന്നതു്.

(4) മേല്പറഞ്ഞ കൂട്ടരിൽനിന്നു ഭിന്നമായി നിൽക്കുന്ന അനേകകക്ഷികളിൽ പ്രധാനികൾ "ഫേബിയൻ" അഥവാ കാലവിളംബവാദികൾ ആകുന്നു. സാർവ്വത്രികവിദ്യാഭ്യാസംകൊണ്ടും മറ്റും കാലക്രമേണ സമത്വം വർദ്ധിപ്പിക്കാം എന്നാണ് ഇവർ വിചാരിക്കുന്നതു്. പണ്ഡിതന്മാർ പലരും ഈ കക്ഷിയിലാണ്. ഇനി സമഷ്ടിവാദത്തെ സമഷ്ടിയായി മാത്രം ഒന്നു നിരൂപണം ചെയ്യാം.

1. ധനോല്പാദനം.—ഇപ്പോൾ ധനോല്പാദനത്തിനായി മനുഷ്യർ വളരെ ബുദ്ധിമുട്ടുന്നതു തങ്ങൾ ഉണ്ടാക്കുന്ന ധനം തങ്ങൾക്കും പിൻഗാമികൾക്കും എന്നെന്നേക്കും അനുഭവിക്കാം എന്ന സ്ഥിരനിശ്ചയം ഉള്ളതിനാലാണല്ലോ. താൻ ഉണ്ടാക്കുന്നതു താനും കുഞ്ഞുങ്ങളും ഉണ്ണുകയില്ലെങ്കിൽ ധനസമ്പാദനത്തിനു പുറപ്പെടുന്നവർ തീരെ ചുരുക്കമായിരിക്കും. തൻമൂലം മൂലധനം ചുരുങ്ങിപ്പോകും. തങ്ങളുടെ വരവിൽനിന്നു മിച്ചമുണ്ടാക്കി ഉപരി

ധനോല്പാദനത്തിനായി ഉപയോഗിക്കണമെന്ന് അവർക്ക് ആഗ്രഹം ഉണ്ടാകയില്ല. പുതിയ
യന്ത്രങ്ങൾ ഉണ്ടാക്കാൻ അധികമായി പ്രയത്നിക്കയുമില്ല. ജഗൽപ്രസിദ്ധ ശാസ്ത്രജ്ഞനായ
എഡിസൺപോലും താനുണ്ടാക്കിയ സ്വനഗ്രാഹിയന്ത്രത്തിൽനിന്ന് ഉണ്ടാകുന്ന ലാഭം മുഴു
വൻ കരസ്ഥമാക്കാൻ വേണ്ടി ഉടമസ്ഥത റജിസ്റ്റർ ചെയ്തിട്ടുണ്ട്. സ്വകാര്യസ്വത്ത് ഇല്ലെന്നു
വന്നാൽ വ്യവസായനാഥന്മാർ ഉണ്ടാകുക പ്രയാസമാണ്. എല്ലാം സമുദായംവകയാക്കിയാ
ൽ വേലക്കാരായ തങ്ങൾക്കെല്ലാം വലിയ അംശങ്ങൾ കിട്ടുമെന്നാണ് അവർ വിചാരി
ക്കുന്നത്. എന്നാൽ ധനോല്പാദനത്തിന്റെ മർമ്മസ്ഥാനങ്ങൾ ഭേദിക്കുമ്പോൾ ധനവും
ശോഷിച്ചുപോകുന്നതാണ്. സ്വാർജ്ജിതസ്വത്തിന്റെ സ്വാനുഭവമാണ് ഇപ്പോഴത്തെ ധ
നമന്ദിരത്തിന്റെ അടിസ്ഥാനക്കല്ല്. ആ കല്ല് ഇളക്കിയാൽ മന്ദിരം നിലത്തു പതിക്കും.
സ്വകാര്യസ്വത്തായാൽ പാറക്കല്ലുതന്നെയും മാണിക്യമായിത്തീരും" എന്നുണ്ടല്ലോ.

2. ധനവ്യംശനം—ഏതെങ്കിലുംവിധത്തിൽ ധനോല്പാദനം മുറയ്ക്കു നടക്കുന്നു എ
ന്നിരിക്കട്ടെ. എന്നാൽ സമഷ്ടിവാദപ്രകാരം ആ ധനം എങ്ങനെയാണ് പ്രയത്നക്കാ
രുടെ ഇടയിൽ ഭാഗിക്കുക? ഏതു നിർണ്ണായക(criterion)ത്തെ അടിസ്ഥാനമാക്കിയാണ്
ഓരോ കൂട്ടരുടേയും ഭാഗങ്ങൾ നിശ്ചയിക്കുന്നത്? ഇതേപ്പറ്റി വളരെ ഭിന്നാഭിപ്രായ
ങ്ങൾ ഉണ്ട്. പ്രധാനമായവ സൂചിപ്പിക്കാം.

(1) സമമായി വിഭജിക്കാം—ഈ അഭിപ്രായം ആദ്യകാലത്തെ സമഷ്ടിവാദികൾ
ഘോഷിച്ചിരുന്നു. എന്നാൽ ഇപ്രകാരം വിഭജിച്ചാൽ വേലചെയ്യുന്നർ എത്രപേരുണ്ടായി
രിക്കും? പ്രയത്നമൊന്നും ചെയ്യാതെ മാളികമേൽ മഞ്ചത്തിൽ കിടക്കയും സുഖഭക്ഷണം
കഴിക്കയും ചെയ്യാമെങ്കിൽ നമ്മളിൽ ആരാണ് വേലചെയ്യുക? എന്നു മാത്രമല്ല സമുദാ
യത്തിലുള്ള മൊത്തമായ ധനം "ആളാംപ്രതി" വിഭജിച്ചാൽ ആളൊന്നിനു അധിക
കിട്ടുമെന്നു വിചാരിക്കുന്നതു മൌഢ്യമാണ്. "കുന്നെടുത്തു കുഴിയിലെറിഞ്ഞാൽ കുഴി നി
കക്കയുമില്ല. കുന്നു പോകുകയും ചെയ്യും" എന്നു പൂർവ്വന്മാർ പറയുന്നതിൽ സാരമുണ്ട്. ഹി
മാലയാപർവ്വതം മുഴുവൻ കിളച്ചുകോരി പാസിഫിക്കസമുദ്രത്തിൽ ഇട്ടാൽ സമുദ്രം ഇപ്പോ
ഴത്തേപ്പോലെ സമുദ്രമായിത്തന്നെ ഇരിക്കും. കോടീശ്വരന്മാരുടെ ധനം നിർദ്ധനന്മാർക്ക്
അംശിച്ചുകൊടുക്കുന്നതിന്റെയും സാക്ഷാൽഫലം ഇതുതന്നെ. ഇപ്പോൾ നാം കാണുന്ന
കോടീശ്വരന്മാർ ധനം സമ്പാദിക്കുന്നതിനും അതു രക്ഷിക്കുന്നതിനും ഉദ്യമിക്കുന്നതു ത
ങ്ങളുടേയും കുഞ്ഞുങ്ങളുടേയും കാര്യം ഓർത്തിട്ടാണ്. ഈ പ്രേരണാശക്തി പൊയ്പ്പോകുമ്പോ
ൾ ധനസഞ്ചയത്തിനുള്ള ഉത്സാഹവും നിലച്ചുപോകും. ഇപ്പോൾ അവരുടെ ധനം വ
ലിയ പർവ്വതങ്ങൾപോലെ നമുക്കു തോന്നുന്നു. എന്നാൽ അതു സമുദായത്തിൽ വന്നു ചേ
രുമ്പോൾ സൂര്യോദയത്തെ അഭിമുഖീകരിക്കുന്ന ഹിമകണങ്ങൾപോലെ എല്ലാം ആവി
യായിപ്പോകും.

(2) ഓരോരുത്തരുടെയും ആവശ്യംപോലെ വിഭജിക്കാം—എന്നു മറ്റു ചിലർ വാ
ദിക്കുന്നു. ഈ അഭിപ്രായവും ആദ്യത്തേതുപോലെതന്നെ മടി വർദ്ധിപ്പിക്കുന്നതും ധനം
ക്ഷയിപ്പിക്കുന്നതും ആണെന്നു പ്രത്യേകം എടുത്തു കാണിക്കേണ്ടതില്ലല്ലോ.

(3) ധനവിഭജനം ഓരോരുത്തരുടേയും ശക്തിപോലെ ആകട്ടെ എന്നു വേറൊരു
വാദമുണ്ട്. ശക്തി ദേഹശക്തി എന്നർത്ഥമാകാമെങ്കിൽ കയ്യൂക്കുള്ളവൻ കാര്യക്കാരനാ
കും. ഓരോരുത്തരുടേയും ബുദ്ധിശക്തിപോലെ ധനം കരസ്ഥമാക്കട്ടെ എന്നാണ് സെൻറു
സൈമൺ എന്നയാളുടെ അഭിപ്രായം. ഇപ്രകാരമായാൽ പിതാവിന്റെ സ്വത്തിനു പു
ത്രന് അവകാശം പാടില്ല. ഈവിധമായാൽ പിതാക്കന്മാർ അധികം സമ്പാദിക്കയുമി
ല്ലെന്നു സ്പഷ്ടമാണല്ലോ.

(4) യത്നംപോലെ വിഭജനം ചെയ്യണം എന്നാണ് കാറൽമാർക്സിന്റെ മതം.
ഈ അഭിപ്രായം മേൽകാണിച്ചവയെക്കാൾ ഉപാദേയമായി കരണീയമാണെന്നു സ്പഷ്ടമാണ
ല്ലോ. എന്നിരുന്നാലും ഇതിൽ പ്രത്യക്ഷങ്ങളായ ചില ബുദ്ധിമുട്ടുകൾ ഉണ്ട്. വേലയു
ടെ തോതോ, അന്വേഷകഷ്ടമോ, കാലമോ ഏതാണ് കണക്കാക്കുക? എന്നൊരു ചോദ്യമു
ണ്ടാകാം. വേലയുടെ കാലം പരിമാണമാക്കണം എന്നു മാർക്സ് പറയുന്നു. ഇപ്രകാരമാ
ണെങ്കിൽ വക്കീലന്മാരുടെയും വൈദ്യന്മാരുടെയും വിശേഷിച്ചു ചിത്രമെഴുത്തുകാർ, ശ

സ്റ്റപരിശോധകന്മാർ എന്നിവരുടേയും വേല എങ്ങനെ കണക്കാക്കും? അവരുടെ പ്രയത്നഫലം നിശ്ചയിക്കുന്നതെങ്ങനെ? അഥവാ ആ ജോലിക്കാർ വേണ്ടെന്നു പറയുന്നവർക്കു നമ്മുടെ ഭാവിസമുദായം എത്ര പരിഷ്കൃതമായിരിക്കും? ഇതെല്ലാം സാരമേറിയ കാര്യങ്ങളാണെന്നു പറയേണ്ടതില്ലല്ലൊ.

സമഷ്ടിവാദത്തെ ഈവിധം വിമർശനംചെയ്തുകൊണ്ടു സമഷ്ടിവാദികൾ ചൂണ്ടിക്കാണിക്കുന്ന സാമൂഹ്യദോഷങ്ങളെ നാം കാണുന്നില്ലെന്നു ധരിക്കരുതു്. ഇപ്പോൾ സമുദായത്തിൽ വളരെ അസമത്വവും കഷ്ടതയും ഉണ്ടു്. ധനവാന്മാർ തുച്ഛമായ വലപ്പംകൊണ്ടു സുഖങ്ങൾ നേടുന്നു. ദരിദ്രന്മാർക്കു കഷ്ടിച്ചു കാലക്ഷേപത്തിനുപോലും പ്രയാസമാണ്. ഈ വാസ്തവങ്ങളെ നിരാകരിക്കയോ അവയെ വിസ്മരിക്കയോ ചെയ്യുന്നതു മൌഢ്യമായിരിക്കും. അവയെ പരിഹരിക്കണമെന്നു നാം തീർച്ചയായും സമ്മതിക്കുന്നു. എന്നാൽ പരിഹാരം വിപ്ലവരൂപത്തിൽ വരരുതു്. സാവധാനത്തിലും സമാധാനത്തിലും വരണം എന്നേ നാം സമർത്ഥിക്കുന്നുള്ളു. സ്വകാര്യസമ്പത്തു നശിപ്പിക്കാനല്ല, അതിനെ സംസ്കരിക്കാനാണ് നാം ശ്രമിക്കേണ്ടതു്. ലോകത്തിൽ സ്വകാര്യസമ്പത്തു കൂടാതെ ഐശ്വര്യം വർദ്ധിക്കയില്ല. ആരും അധികം പരിശ്രമിക്കയുമില്ല. ആധുനികപരിഷ്കാരത്തിന്റെ മാഹാത്മ്യമെല്ലാം സ്വകാര്യസ്വത്തിന്മേൽ അധിഷ്ഠിതമാകുന്നു. അതു നശിപ്പിക്കുന്നപക്ഷം, പരിഷ്കാരസൌധം നിലത്തു പതിക്കുന്നതായിരിക്കും.

സ്വകാര്യസ്വത്തു് അനുവദിക്കാതെ നിവൃത്തിയില്ല. എന്നിരുന്നാലും ഇപ്പോഴത്തെ ധനികന്മാർ ചെയ്യുന്ന അക്രമങ്ങളെ അനുവദിക്കാനും നാം തയാറില്ല. അവരുടെ ചില വ്യവസായങ്ങൾ ഏകാധികാരത്തിൽ നടത്തി തോന്നിയവിധം ലാഭമെടുക്കാനും നാം സമ്മതിച്ചുകൂടാ. ധനം ന്യായമാംവണ്ണം സമുദായത്തിൽ വിതരണം ചെയ്യണം. ആദായമെല്ലാം ഒരുകൂട്ടർ മാത്രം അനുഭവിച്ചാൽ പോരാ. സമുദായത്തിനു് എന്തെങ്കിലും ഒരു് ഐക്യമുണ്ടെങ്കിൽ അതിലൊരു ഭാഗക്കാർ അനാവശ്യമായി കഷ്ടപ്പാടു് അനുഭവിക്കുകയും മറ്റെ ഭാഗക്കാർ സുഖമായിക്കഴിക്കയും ചെയ്യുന്നതു കഷ്ടമാകുന്നു.

മേൽപ്പറഞ്ഞ തത്വങ്ങളെ അടിസ്ഥാനമാക്കി പാശ്ചാത്യരാജ്യങ്ങളിൽ ഇപ്പോൾ പല സംഘക്കാരും സാമൂഹ്യപരിഷ്കാരത്തിനായി ശ്രമിച്ചുവരുന്നുണ്ടു്. യുദ്ധസംഭ്രമം കഴിഞ്ഞു ബ്രിട്ടീഷുപാർല്ലമെന്റിൽ ഇത്തരം കാര്യങ്ങൾ സഗൌരവമായി ഗണിക്കപ്പെട്ടുമെന്നു തോന്നുന്നു. ഇപ്പോഴത്തെ ബ്രിട്ടീഷുമന്ത്രിസത്തമനായ ലോയിഡ് ജോർജ് ഈ കാര്യങ്ങളിൽ വലിയ ഉത്സാഹിയാണ്, സർക്കാരിൽനിന്നു വളരെ ഭൂസ്വത്തു വാങ്ങി സാധുജനങ്ങൾക്കു വീതിച്ചുകൊടുക്കാൻ ആലോചന നടക്കുന്നുണ്ടു്. ഇതു് അഭിലഷണീയമായ ഒരു കാര്യമാണല്ലൊ.

(ധനതത്വശാസ്ത്രം എന്ന ഗ്രന്ഥത്തിൽ നിന്നു)

---

# ഏബ്രഹാം ലിങ്കൻ

(പി. കെ. എം.)

അമേരിക്കായിലുള്ള വൻകാടുകളിൽ തടിവെട്ടുന്നതിനായും മററും സ്വദേശമായ പരിഷ്കൃതലോകം വിട്ടു് അനേകംപേർ ചെന്നു താമസിക്ക പതിവായിരുന്നു. ഈ അവസരങ്ങളിൽ തടിക്കഷണങ്ങൾ കൂട്ടിച്ചേർത്തുണ്ടാക്കീട്ടുള്ള നികൃഷ്ടമായ ഒരുവക കുടിലിലാണ് ഇവരുടെ വാസം. ക്രിസ്ത്വാബ്ദം 1809-ാമാണ്ടു ഫെബ്രുവരി 12-ാംനു- കെന്റക്കിയിൽ ഹാർഡിൻകൌണ്ടി എന്ന സ്ഥലത്തു മേൽപറഞ്ഞ വിധത്തിലുള്ള ഒരു കുടിലിൽ നമ്മുടെ കഥാനായകനായ ഏബ്രഹാംലിൻകൻ ജാതനായി. അമേരിക്കയി... ണ്ടു്; ഉദ്യോഗകാലത്തു താമസി...

ക്രമേണ കേടു ഭവിക്കയും ... ൽ അവ ഉടച്ചു മാറു യന്ത്രങ്ങൾ വാക്കുന്നതിനുപയോഗിക്കാവുന്നതാണ ... ഈ ഇരുമ്പുരുപ്പടികൾ ഉടയ്ക്കുന്നതിനുള്ള പ്രയാസം ചില്ലറയൊന്നുമല്ല. വളരെ ...ധ്വാനം ചെയ്താൽതന്നെയും ചിലതു് ഉടയ്ക്കുവാൻ സാധിച്ചു എന്നും വരുന്നതല്ല. എ...കില്ലം മുൻ വിവരിച്ച അയസ്കാന്തം ഘടിപ്പിച്ച യന്ത്രം മൂലം ഇതു നിഷ്പ്രയാസം സാധിക്കുന്നു. ഒരു ബട്ടൻ ഞെക്കുന്ന മാത്രയിൽ ഇരുമ്പിനു് അയസ്കാന്തശക്തി സിദ്ധിക്കയും അതു വലിയ ഇരുമ്പുരുപ്പടികളെ ആകർഷിച്ചുപിടിക്കയും ചെയ്യുന്നു. ചങ്ങലവഴി ഈ ഉരുപ്പടികൾ വളരെ മേല്പോട്ടുയർത്തിയതിന്റെ ശേഷം ബട്ടൻ തിരിച്ചു വെട്ടുന്നു. വിദ്യുച്ഛക്തിപ്രവാഹം നിറുത്തുകയും ആ മാത്രയിൽതന്നെ വലിയ ഉയരത്തിൽനിന്നു് ഉരുപ്പടികൾ താഴത്തു വീണു തകർന്നുപോകയും ചെയ്യുന്നു. ഇപ്രകാരം അനേകായിരമായി പൊട്ടിച്ചിതറുന്ന ചെറുകഷണങ്ങൾ ഉരുക്കിയാണ് പുതിയ യന്ത്രങ്ങൾ വാക്കുന്നതു്.

പ്രസിദ്ധന്മാരായ പാശ്ചാത്യവൈദ്യന്മാർ ഈ അയസ്കാന്തശക്തി മൂലം ചില ശസ്ത്രപ്രയോഗങ്ങളും നടത്തുന്നുണ്ടു്. ഒരാളുടെ ശരീരത്തിൽ വെടിയേററു് ഒരു് ഇരുമ്പുണ്ട അകത്തു കയറിയിരുന്നാൽ അതു് അയസ്കാന്തസഹായത്തോടുകൂടെ പുറത്തെടുക്കാം. മുറിവായ്ക്കടുത്തു മേൽ വിവരിച്ച അയസ്കാന്തം കാണിക്കുന്ന മാത്രയിൽ അകത്തു കയറിയിരിക്കുന്ന ഉണ്ട ആകർഷണശക്തിയാൽ വെളിക്കു വരുന്നു. മററും പല കാര്യങ്ങൾ സാധിക്കുന്നതു വിസ്തരഭയത്താൽ ചേർക്കുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ അയസ്കാന്തപ്രയോഗം മൂലം മണിയടിക്ക, കമ്പിയടിക്ക, ട്രാംവണ്ടി ഓടിക്ക മുതലായി വിവിധതരങ്ങളായ ജോലികൾ ഇപ്പോൾ പരിഷ്കൃതദേശക്കാർ നടത്തി വലിയ ലാഭമെടുക്കുന്നുണ്ടു്. ഒരുകാലത്തു നമുക്കും അതു് അനുഭവത്തിലാകുമെന്നു വിചാരിച്ചു സന്തോഷിക്കാം.

# ഇരുപതു മലയാളിമഹാന്മാർ

[പി. അനന്തൻപിള്ള എം. ഏ.]

"പരേതന്മാരായ മലയാളിമഹാന്മാരിൽ എല്ലാംകൊണ്ടും പ്രഥമസ്ഥാനം വഹിക്കുന്ന ഇരുപതു് ആളുകളുടെ പേരു പ്രസിദ്ധപ്പെടുത്തി" ഭാഷാപോഷിണിയിൽ വാദപ്രതിവാദം നടത്താൻ ഉദ്ദേശിച്ചിരിക്കുന്ന മിസ്റ്റർ എം. പി. വക്കിയെ ഞാൻ സർവ്വാത്മനാ അഭിനന്ദിച്ചുകൊള്ളുന്നു. ഇങ്ങനെ ഒരു ജീവചരിത്രപരമ്പര ഉണ്ടായിരിക്കുന്നതു നമ്മുടെ സമുദായങ്ങൾക്കും സാഹിത്യത്തിനും ഒരമൂല്യസ്വത്തായിരിക്കുമെന്നുള്ളതിനു സംശയമില്ല. മഹാൻ എന്ന പേരിനെ അർഹിക്കുന്ന മലയാളികൾ പലരുമുണ്ടു്. ഒരു മഹാനായ പുരുഷൻ ഒരു സാമ്രാജ്യം ഭരിക്കണമെന്നോ രാജ്യങ്ങൾ പിടിച്ചടക്കണമെന്നോ നിർബന്ധമില്ല. ചിലപ്പോൾ ലോകർക്കു തീരെ അജ്ഞാതമായ വിധത്തിൽ ചില മഹാന്മാർ തങ്ങളുടെ ലോകവാസം കഴിച്ചുകൂട്ടിയെന്നും വരാം. ആകയാൽ എത്രയും നിസ്സാരമായ ഒരു ചെറിയ രാജ്യമാണ് നമ്മുടെ "മലയാളം" എന്നു വിചാരിച്ചു് അവിടെ മഹാന്മാർ അവതരിക്കുവാൻ പാടില്ല എന്നു വരുന്നതല്ലല്ലോ.

മഹാൻ എന്ന പദത്തിന്റെ അർത്ഥം മിസ്റ്റർ വക്കി വിവരിച്ചിട്ടില്ലല്ലോ. ഈ ലക്ഷണം പൂർണ്ണമായി യോജിക്കുന്ന എത്ര പുരുഷകേസരികൾ നമ്മുടെ നാട്ടിൽ അവതരിക്കയു

ണ്ടായി. ഇതാ ഇപ്പോഴും, ഈ നിമിഷത്തിലും കൂടി നമ്മുടെ എല്ലാവരുടെയും സ്നേഹബഹുമാനാദികൾക്കു് ഉത്തമപാത്രമായിട്ടുള്ള ഒരു മഹാൻ തന്റെ ആത്മപരിത്യാഗബുദ്ധിയുടെ വൈഭവത്താൽ സകലലോകരേയും അത്ഭുതപരിതന്ത്രരാക്കി നിറുത്തിയിരിക്കുന്നതു കണ്ടില്ലേ? മലയാളികളുടെ ഇന്നത്തെ ആദർശപുരുഷനായ ഈ മഹാത്മാവിന്റെ പ്രത്യക്ഷദൃഷ്ടാന്തം നമ്മെ എത്രമാത്രം ആശാഭരിതരാക്കിത്തീർക്കുന്നു. സർ സി. ശങ്കരൻനായരുടെ ജീവചരിത്രം കേരളീയർക്കു മാത്രമല്ല, സമസ്തലോകർക്കും വിഷമഘട്ടങ്ങളിൽ മാർഗ്ഗദർശകമായിത്തീരുമെന്നുള്ളതിനു് എന്തു സംശയമാണുള്ളതു്?

"പരേതന്മാരായ മലയാളിമഹാന്മാർ" എന്ന ഏറ്റവും ചുരുങ്ങിയ വിഷയസീമകൾക്കുള്ളിൽപ്പെടാത്ത ഈ വർത്തമാനം ഞാൻ ഇവിടെ വിസ്തരിക്കുന്നില്ല. മിസ്റ്റർ വക്കി പറയുംപോലെ ഒരു മഹാൻ ജീവിച്ചിരിക്കുമ്പോൾ അദ്ദേഹത്തിന്റെ മഹത്ത്വം ശരിയായി പരിഗണനം ചെയ്യുകയെന്നതു് അസാദ്ധ്യമാണു് പ്രസിദ്ധ ചരിത്രവിമർശകനായ ഫ്രൂഡിന്റെയും അഭിപ്രായം ഇങ്ങനെതന്നെയാണല്ലോ. ഓരോ അവസ്ഥാവിശേഷങ്ങളിൽ സ്ഥിതി ചെയ്യുമ്പോൾ ചില മഹാത്മാക്കൾ ചെയ്യുന്ന പ്രവൃത്തികളുടെ ഉദ്ദേശം മനസ്സിലാക്കണമെങ്കിൽ അതേ അവസ്ഥാവിശേഷങ്ങളിൽതന്നെ നാം സ്ഥിതിചെയ്യുന്നു എന്നു ഹൃദയപൂർവ്വം സങ്കല്പിച്ചാലല്ലാതെ പരമാർത്ഥം മനസ്സിലാക്കാൻ സാധിക്കുന്നതല്ല അതുകൊണ്ടുതന്നെയാണു് സമകാലീനന്മാരായ മഹാത്മാക്കളുടെ ജീവചരിത്രം പിന്നീടാകട്ടെ എന്നു നാം നീട്ടിവെക്കുന്നതു്.

മിസ്റ്റർ വക്കി എഴുതിച്ചേർത്തിട്ടുള്ള ഇരുപതു മഹാന്മാരുടെ പട്ടിക തൃപ്തികരമാണെന്നാണു് എനിക്കു തോന്നുന്നതു്. പക്ഷേ സർവ്വസമ്മതമാണോ എന്നു സംശയവുമുണ്ടു്. എന്തായാലും മതം, രാജ്യതന്ത്രം, എന്നിങ്ങനെ തരം തിരിച്ചിട്ടുള്ളതിൽ എനിക്കു് അല്പം പറവാനുണ്ടു്. നിയമജ്ഞത, അദ്ധ്യാപനം, പത്രപ്രവർത്തനം, ചിത്രമെഴുത്തു് എന്നിങ്ങനെ പ്രത്യേകവിഭാഗങ്ങൾ സൃഷ്ടിച്ചു മഹാന്മാരെ തേടേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ആകയാൽ മിസ്റ്റർ വക്കിയുടെ വിഭാഗങ്ങൾക്കു വ്യാപ്തി കൂട്ടീട്ടു് അവയുടെ സംഖ്യ കുറച്ചാൽക്കൊള്ളാമെന്നുണ്ടു്. അങ്ങനെ ആയാൽ മതം, സമുദായസേവ, രാജ്യതന്ത്രം, കലാവൈദഗ്ദ്ധ്യം എന്നു നാലു വിഭാഗങ്ങൾ മതിയാകും. മിസ്റ്റർ വക്കിയുടെ ചുവടു പിടിച്ചുകൊണ്ടു് എന്റെ പട്ടികയും താഴെ ചേർത്തുകൊള്ളുന്നു.

മതം—1. ശ്രീശങ്കരാചാര്യർ
2. ഗീവറുഗീസ് അക്കദയാക്കോൻ

രാജ്യതന്ത്രം—1. മാർത്താണ്ഡവർമ്മമഹാരാജാവു
2. കൊച്ചീ ശക്തൻതമ്പുരാൻ
3. രാജാകേശവദാസ്
4. വിശാഖംതിരുനാൾമഹാരാജാവു
5. വേലുത്തമ്പിദളവ
6. രാമയ്യൻദളവ
7. പി. താണുപിള്ള

സമുദായസേവ—1. മാത്തുതരകൻ
2. നിധീരിയിരി മാണിക്കത്തനാർ
3. സി. കൃഷ്ണപിള്ള

കലാവൈദഗ്ദ്ധ്യം—1. തുഞ്ചത്തു് എഴുത്തച്ഛൻ.
2. കലക്കത്തു കുഞ്ചൻനമ്പ്യാരു.
3. കേരളവർമ്മവലിയകോയിൽത്തമ്പുരാൻ.
4. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ
5. ഏ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ
6. കെ. ഐ. വറുഗീസുമാപ്പിള.

7. രവിവൎമ്മകോയിത്തമ്പുരാൻ
8. ചന്തുമേനോൻ.

എന്റെ ഈ പട്ടികയിൽ മിസ്റ്റർ വക്കിയുടെ പട്ടികയിലുൾപ്പെട്ട ചിലരെ മാററി നിറുത്തുന്നതിനും, വേറെ ചിലരെ ഉൾപ്പെടുത്തുന്നതിനും ഇടയായിട്ടുണ്ട്. ആയതു വൎഗ്ഗപക്ഷപാതംകൊണ്ടാണെന്നു പ്രഥമദൃഷ്ടിയിൽ വല്ലവൎക്കും തോന്നുകയാണെങ്കിൽ, അജ്ഞതകൊണ്ടാണെന്നു സ്വയം സമാധാനം പറയുന്നതിനെ വഴി കാണുന്നുള്ളു. എന്തായാലും മിസ്റ്റർ വക്കിയുടെ "നിയമജ്ഞതയും" "ആയോധനവും" ഞാൻ രാജ്യതന്ത്രത്തിന്റെ അംഗങ്ങളായിട്ടാണ് ഗണിച്ചിട്ടുള്ളതു്. കലകളുടെ കാൎയ്യത്തിൽ സംഖ്യ കൂടിക്കാണുന്നതിൽ അത്ഭുതപ്പെടുവാനില്ല. എല്ലാ നാട്ടിലും ഇങ്ങനെയാണ് കണ്ടുവരുന്നതു്. മലയാളികൾക്കു വേണ്ട സകല ആദൎശങ്ങളും ഗംഭീരസരസങ്ങളായ തന്റെ അനശ്വരകൃതികൾവഴിയായി പ്രദാനംചെയ്തു് അവരുടെ ഹൃദയദേവാലയങ്ങളിൽ സ്ഥിരപ്രതിഷ്ഠാപിതനായിത്തീൎന്നിട്ടുള്ള തുഞ്ചനെ മിസ്റ്റർ വക്കി പട്ടികയിൽനിന്ന് ഒഴിച്ചതു് എന്തു കാരണത്താലാണെന്നു മനസ്സിലാകുന്നില്ല. ആധുനികനിരൂപണദൎപ്പണത്തിൽ പ്രതിബിംബിച്ചു പ്രകാശിച്ചുതുടങ്ങിയിരിക്കുന്ന കുഞ്ചന്റെ മാഹാത്മ്യവും വിസ്മരിക്കത്തക്കതല്ല. കൈരളീനിയമകൎത്താവിന്റെ സുഗ്രഹീതനാമം മിസ്റ്റർ വക്കിയുടെ പട്ടികയെ അലങ്കരിച്ചു കാണാത്തതിൽ ഞാൻ മനസ്സാപപ്പെടുന്നു. ഇങ്ങനെയുള്ള ചില ഭേദങ്ങൾ ഞാൻ വരുത്തീട്ടുള്ളതു മുമ്പു പറഞ്ഞതുപോലെ ഒരു പക്ഷേ അജ്ഞതകൊണ്ടായിരിക്കാം. മഹാന്മാരേപ്പററി ഇപ്പോൾ ചരിത്രംമുഖേന അല്ലാതെ അറിവാനും സുകരമായ മൎഗ്ഗമില്ല. അതുകൊണ്ടു് അറിഞ്ഞവർ ഇനിയും അഭിപ്രായപ്പെടട്ടെ. ഒടുവിൽ സൎവ്വസമ്മതമായ അഭിപ്രായം സ്വീകരിക്കാം.

---

# ശ്രീമാൻ സി. ശങ്കുണ്ണിനായരും ചില അപഭ്രംശങ്ങളും

[ശാസ്ത്രി മഹോപാദ്ധ്യായ കെ. പി. ശിവശങ്കരപ്പിള്ള]

കഴിഞ്ഞ ചിങ്ങംകന്നി ലക്കം ഭാഷാപോഷിണിയിൽ "ഭാഷയുടെ വൈലക്ഷണ്യവും ചില പ്രയോഗങ്ങളുടെ അപഭ്രഷ്ടതയും," എന്നൊരു ലേഖനം ശ്രീമാൻ സി. ശങ്കുണ്ണിനായർ പ്രസിദ്ധപ്പെടുത്തിയിരുന്നതു് ഈയിടെ വായിക്കുന്നതിനു് ഇടയായി. "തെക്കും വടക്കുമുള്ള എഴുത്തുകാരുടെ ഭാഷകൾ തമ്മിലുള്ള വ്യത്യാസങ്ങളേയും, വാക്കുകളുടെ വൈലക്ഷണ്യത്തേയും, നമ്മുടെ ചില എഴുത്തുകാരുടെ അബദ്ധപ്രയോഗങ്ങളെയും പററി എഴുതണമെന്നു ഞാൻ പലനാളായി ആഗ്രഹിച്ചുവരികയാണ്. ഇപ്പോൾ ആ ആഗ്രഹത്തെ നിവേദനമെന്നുള്ള വിചാരത്തോടു കൂടിയാണ് ഈ ലേഖനം എഴുതുന്നതു്" എന്ന പ്രസ്താവനയുംകൊണ്ടാണ് മേല്പറഞ്ഞ ലേഖനത്തിന്റെ പുറപ്പാട്.

ലേഖനകൎത്താവു "ഭാഷയുടെ വൈലക്ഷണ്യം ദേശഭേദം അനുസരിച്ചു് ഉണ്ടാകുന്നതു കണ്ടാൽ അതു മാററാൻ കഴിയാത്തതും മാററിക്കൂടാത്തതും ആകുന്നു. അ[illegible]തിൽ സമാധാനപ്പെട്ടുകൊണ്ടു കഴി[illegible]

ഭാഷാപോഷിണി.

പുസ്തകം 25. | 1096 മേടം, ഇടവം. | ലക്കം 9, 10.

# ഈശ്വരപ്രാർത്ഥന.

[വി. മാധവനുണ്ണി]

ഹാ! കാണുവിൻ! പശ്ചിമഭാഗമേററം—ചുവന്നു, പാരം പ്രഭ തേടിടുന്നു;
മങ്ങുന്നിതാ ദിക്കുക,ളങ്ങുമിങ്ങും—മരുൽകിശോരൻ കളിയാടിടുന്നു. 1

കണ്ണിന്നു പാരം കുതുകം വളർത്തും—ഖഗൌഘമൊന്നായൊരു വൃക്ഷമെങ്ങും
പറന്നു, കൂട്ടത്തിനു സൌഖ്യമേററം—വളർത്തിടും പാട്ടുകൾ പാടിടുന്നു. 2

തൻഗേഹമേതെന്നറിയാഞ്ഞു ചിത്തം—കലങ്ങി വല്ലാതെയുഴന്നൊടുക്കം
കൌതുഹലംപൂണ്ടതു കണ്ടതിൽ ചെ—ന്നണഞ്ഞിടുന്നുണ്ടൊരു കോഴി, മെല്ലെ. 3

ഇരയ്ക്കു പോയീടിന പക്ഷിജാലം—കുഞ്ഞുങ്ങളെക്കാണുവതിന്നു വേണ്ടി, 4
ജവാ,ലിതാ കാൺക പറന്നിടുന്നു—ണ്ടുൽക്കണ്ഠയാൽ ബാധിതരായിദാനീം.

പിന്നിൽ ചരിക്കുന്ന കിടാക്കളോടും—ഗോഷ്ഠത്തിനഭ്യർണ്ണമണഞ്ഞു ഗോക്കൾ 5
തൊഴുത്തു വാതിൽപടിമേൽ മുഖം താൻ—ചൊറിഞ്ഞുകൊണ്ടങ്ങനെ നിന്നിടുന്നു.

തൻകാന്തിയൊട്ടൊട്ടു കുറഞ്ഞ മൂലം—പ്രസന്നഭാവത്തെ വെടിഞ്ഞ സൂര്യൻ, 6
ക്രമേണ ചന്ദ്രന്നുനൽകി മോദം—ഏകുന്നിതാ ജീവികുലത്തിനെല്ലാം.

വിവേകമേറുന്നബലാജനങ്ങൾ—വിളക്കുവെക്കുന്നു ഗൃഹങ്ങൾതോറും 7
ഹാ ഹാ! ചിരിക്കുന്നു വിളക്കിരുട്ടു—നീക്കാൻ കഴിഞ്ഞീടുകയാലിദാനീം.

അപാരമാം ഭക്തി വളർന്നു സർവേ—ശ്വരങ്കലിപ്പോൾ ചില സജ്ജനങ്ങൾ 8
ഉൾക്കാമ്പുറപ്പിച്ചു, ഗൃഹങ്ങൾതോറും—“ചമ്രം” പടിഞ്ഞമ്പൊടിരുന്നിടുന്നു.

ഓരോന്നിവണ്ണം ഭുവി സംഭവിപ്പാ—നാരാണഹോ കാരണ,മായവൻമാം 9
പാലിക്കണം സന്തത,മാ,ദയാബ്ധി—ക്കായിട്ടു കമ്പിട്ടു തൊഴുന്നിതാ ഞാൻ.

# മുക്തിവിവേകം.

മതോ ഉൽഘാതത്തിന്ന് ഇവിടെ ... തോന്നുന്നില്ല. സതിയെന്നു പറഞ്ഞുപോരുന്ന അഗ്നിപ്രവേശം ധർമ്മപത്നിമാർ ചെയ്തുവന്നിരുന്നുവോ എന്നതു പ്രത്യേകം ഒരു ലേഖനത്തിന്നു വിഷയമാക്കിക്കൊള്ളാമെന്നു കരുതി തൽക്കാലം ചുരുക്കുന്നു.

---

# വിരുതനായ വിഡ്ഢി.

(ഒരു വിരുതൻ)

കൃഷ്ണഗാഥയുടെ മട്ട്.

സന്നിധൌ ചെന്നുനിന്നെന്നും ഫലിതോക്തി_നന്നായുരച്ചുടൻ തങ്ങൾക്കുള്ളിൽ
ഖിന്നതയേതുമേണിയാതെ നിത്യവു_മുന്നതസന്തോഷമുണ്ടാകുവാൻ.

മന്നവന്മാർ പണ്ടു പാടവമുള്ളോരെ_യൊന്നിച്ചു പാർപ്പിച്ചിരുന്നുപോലും
അങ്ങനെയുള്ളവർക്കൊക്കെയും ഭൂവരൻ_മങ്ങാതെ "വിഡ്ഢി"യെന്നത്രേ നാമം.

ഭംഗിയിലേകുക ചട്ടമാണായതിൽ_ഭംഗംവരുത്തുമാറില്ല തെല്ലും
ഏവംവിധമൊരു വിഡ്ഢിയെ പണ്ടൊരു_ഭൂവരൻ പാർപ്പിച്ചിരുന്നു മോദാൽ.

ആ വിഡ്ഢി ചൊല്ലും ഫലിതങ്ങൾ കേട്ടുകേ_ട്ടാവിർമ്മുദാ വാണു ഭൂപനെന്നും
കാലമൊട്ടേവം കഴിഞ്ഞോരനന്തരം_മാലകന്നേകദാ ഭൂപതീന്ദ്രൻ.

ചേലെഴും വിഡ്ഢിയെ തന്നുടെ ചാരത്തു_കോലും മുദാ വിളിച്ചേവം ചൊന്നാൻ
"സമ്മാന്യനാകും നിനക്കിന്നൊരു വടി_സമ്മാനമായിട്ടു തന്നീടുന്നേൻ.

സമ്മോദാൽ നീയതു സ്വീകരിച്ചീടുക_നമ്മോടു കൂടി വസിക്ക മേലും
നിന്നേക്കാൾ വിഡ്ഢിയായിട്ടു നീയേകനെ_യെന്നെങ്കിലുമിഹ കണ്ടുവെങ്കിൽ.

അന്നരമീ വടിയായവന്നേകണം_സന്ദേഹം ചെറുതുമേ വേണ്ട ചിത്തേ"
മന്നവൻതന്നുടെ വാക്യേവം കേട്ടുട_നുന്നതസന്തോഷമോടേ വിഡ്ഢി.

വന്ദിച്ചു വേഗാൽ വടിയതു നിർഭരം_നന്ദിച്ചു തന്നുടെ കൈയിൽ വാങ്ങി
മുദയായ് ഭൂവരനേകിയോരാ വടി_സദസ്സാലയവൻ കൊണ്ടുപോയി.

വസ്ത്രം തന്നുടെ വീട്ടുപുരക്കകവും_ഭദ്രമായ് സൂക്ഷിച്ചുവെച്ചു മോദാൽ
പിന്നെയും കാലം കുറച്ചു കഴിഞ്ഞപ്പോൾ_മന്നവൻ രോഗാർത്തനായിത്തീർന്നു.

മന്നിൽ പ്രസിദ്ധരാം വൈദ്യന്മാരോരോവരും_വന്നു ചികിത്സ തുടങ്ങി വേഗാൽ
എന്നല്ല, മന്ത്രവാദങ്ങളുമോരോ_ന്നൊന്നൊഴിയാതുടൻ ചെയ്യിപ്പിച്ചു.

ഒന്നുകൊണ്ടും കുറവില്ല ഭൂപവര_നന്നു വർദ്ധിച്ചു രോഗമേറ്റം
വ്യാധിയോടൊന്നിച്ചു ഭൂമിപാലനുള്ളി_ലാധിയുമേറ്റം വളർന്നു വന്നു.

സാധിക്കയില്ലിഹ കാര്യമെന്നവരും_ബോധിച്ചു വൈദ്യന്മാരങ്ങു മാറി_
ചത്തുപോമെന്നോർത്തു ചെമ്മുന്ന താപമൊ_ടൊത്തു പൃഥ്വീന്ദ്രനു കേണു പാരം.

ധാത്രിയിലുള്ള ജനങ്ങളൊന്നൊന്നേ_മാർത്തിയോടൊത്തു വസിച്ചൊരപ്പോൾ
അന്നേരം വിഡ്ഢി വടിയുമെടുത്തുട_നന്നവൻ തന്നുടെ മുന്നിലെത്തി.

ഖിന്നത കാവിച്ചു നില്ക്കുന്നതാരോരാൽ_മന്ദമായ് ചോദിച്ചാനിപ്രകാരം
"ശീലഗുണമേറ്റമുള്ള ഭൂപാ! തേ_ശീലായ്മകളും കുറവില്ലല്ലീ?

ശ്രീലോകവാസികളൊക്കെയിപ്പോൾ_മാലോടു കൂടി വസിച്ചിടുന്നു"
വിഡ്ഢിതൻ ചോദ്യമിവണ്ണം ശ്രവിച്ചുടൻ_പൊട്ടിക്കരഞ്ഞു പറഞ്ഞാൻ ഭൂപൻ.

# ഭാഷാപോഷിണി.

പുസ്തകം 35. | ൧൧൦൩ കുംഭം | ലക്കം 7.




## ഈശ്വരപ്രാർത്ഥന

(T. M. M.)

കേക

ദൈവമേ! ദയാലുവേ താവക ദിവ്യാശ്ലേഷം
കൈവരാൻ കൊതിക്കുന്നു പാപികളടിയങ്ങൾ
കേവലം നിരാലംബരായ ഞങ്ങളെ നാഥാ
പാവനം തവ ദീപം കാണിച്ചു നടത്തുക.
ഏഴകളടിയങ്ങൾ താവക തിരുനാമം
ഏതുമേ ഭജിക്കാതെ കന്മഷകലുഷരായ്!
പാപഗർത്തത്തിൽ, കാളക്കൂടത്തിലന്നക്കൾപോൽ
ശാപസംഗ്രസ്തരായി പുളയ്ക്കുമിവരിൽ നീ
സന്തതം കനിഞ്ഞാലു മാത്യന്ത വഹീനനെ!
നിന്തിരുവടിയെന്ന്യേ ഞങ്ങൾക്കാശ്രയമാരോ?
ദൈവമേ! ദയാലുവേ! താവക ദിവ്യാശ്ലേഷം
കൈവരാൻ കൊതിക്കുന്നു പാപിഷ്ഠരടിയങ്ങൾ

---

## മന്ദഹാസം

(ഒരു യുവകവി)

### IX

ആകാശത്തെ ഞാൻ ലജ്ജാഭരിതനായി നോക്കി. സൂക്ഷിച്ചുനോക്കുവാൻ എനിക്കു ധൈര്യമുണ്ടായില്ല. അങ്ങയുടെ സൂത്രധാരനായ ഭാസ്കരഭഗവാൻ അഗ്നിരഥത്തിലൂടെ പശ്ചിമവ്യോമഭാഗത്തേക്ക് എഴുന്നള്ളുന്നതു ഞാൻ കണ്ടു. സൂത്രധാരന്റെ തേർ അഗ്നിമയമായിരിക്കുന്ന സ്ഥിതിക്കു—ഹാ! അങ്ങയുടെ പള്ളിത്തേരിന്റെ മാഹാത്മ്യം എത്രത്തോളമുണ്ടെന്നു ഞാനെന്റെ മങ്ങിയ ബുദ്ധിയിൽ നിരീക്ഷിച്ചു. അതിനെപ്പറ്റി നിരൂപണം ചെയ്യുവാൻ തക്കവണ്ണം എന്റെ ജ്ഞാനം വിസ്തൃതമോ, ബുദ്ധി പക്വമോ, മനസ്സ് പ്രബുദ്ധമോ അല്ലെന്നു കണ്ടു ആ ഉദ്യമത്തിൽനിന്നു ഞാൻ പിൻവാങ്ങി. അങ്ങയെപ്പറ്റി നിരൂപണം ചെയ്യുവാൻ ശക്തനായ ഒരു മനുഷ്യനെയും ഞാനിതു

# ശക്തൻതമ്പുരാനെപ്പറ്റിയുള്ള ചില വാസ്തവ കഥകൾ

([illegible])

മഹാനും സുപ്രസിദ്ധനും കൊച്ചിരാജകുടുംബത്തിന്റെ അഭിമാന[illegible]വുമായ ശക്തൻതമ്പുരാൻ തിരുമനസ്സിലെ കാലത്തുണ്ടായ ചില വാസ്തവകഥകളാണു ചുവടെ പ്രസിദ്ധം ചെയ്യുന്നതു്. ശക്തൻതമ്പുരാൻ നിഗ്രഹങ്ങളും പ്രവർത്തിച്ചിട്ടുള്ള ചില ക്രൂരതകൾ, [illegible] ചെയ്തിട്ടുള്ള അക്രമങ്ങളെ [illegible] സ്മരിക്കുമ്പോൾ, തമ്പുരാനെപ്പറ്റി നമുക്കു [illegible] ശക്തൻതമ്പുരാനെപ്പറ്റി [illegible] കഥകൾ ഉള്ളതായിട്ടാണു ഞങ്ങളുടെ അറിവു്. അവ കഴിയുന്നിടത്തോളം [illegible] പ്രസിദ്ധം ചെയ്യണമെന്നാണു വിചാരിച്ചിരിക്കുന്നതു്.

കൊച്ചിരാജസിംഹാസനത്തെ ഇതഃപര്യന്തം അലങ്കരിച്ചിട്ടുള്ള മഹാരാജാക്കന്മാരിൽ എ. ഡി. ൧൭൯൦ മുതൽ ൧൮൦൫ വരെ ഭരണം നടത്തിയ ശ്രീ രാമവർമ്മമഹാരാജാവെന്ന അപരാഭിധാനത്തിൽ അറിയപ്പെടുന്ന ശക്തൻ തമ്പുരാൻ ധീരധീരനും ഭരണതന്ത്രജ്ഞനും വാസ്തവത്തിൽ പ്രജാരക്ഷണതല്പരനുമായ ഒരു മഹാരാജാവായിരുന്നു. രാജാക്കന്മാർക്കു വേണ്ടതായ ഉത്സാഹം, പ്രഭുത്വം എന്നിവയ്ക്കു പുറമെ ദേഹശക്തി, മനഃശക്തി, ബുദ്ധിശക്തി എന്നീ ത്രിവിധശക്തികൾ ഒരേ സമയത്തു ഒരാളിൽ പ്രത്യക്ഷപ്പെട്ടു കാണ്മാൻ വളരെ പ്രയാസംതന്നെയാണു്. ശക്തൻതമ്പുരാനെ സംബന്ധിച്ചിടത്തോളം ഈ ത്രിവിധശക്തികളും അദ്ദേഹത്തിൽ ഏകോപിച്ചു പ്രത്യക്ഷീകരിച്ചിരുന്നെന്നും അദ്ദേഹത്തിന്റെ സുഗ്രീവാജ്ഞകൾ അലംഘ്യങ്ങളായിരുന്നെന്നും ഈ കാരണത്താലാണു ശക്തൻതമ്പുരാനെന്ന അസാധാരണ നാമധേയത്തിന്നു് അർഹനായി ഭവിച്ചതെന്നും പറയപ്പെടുന്നു. ഈ തിരുമനസ്സിലെ ധീരോദാത്തതയേയും അപദാനങ്ങളെയും കീർത്തിച്ചുള്ള അനവധി ഐതിഹ്യങ്ങൾ നടപ്പിലിരിക്കുന്നുണ്ടെങ്കിലും ഇവയെല്ലാം പ്രസിദ്ധീകൃതങ്ങളായിട്ടുണ്ടോയെന്നു സംശയിക്കുന്നതിനാൽ അവയിൽ ചിലതു താഴെ പ്രസ്താവിക്കുന്നു:—

ഇദ്ദേഹം തിരുവവതാരം ചെയ്തതു വെള്ളാരപ്പിള്ളി കോവിലകത്തായിരുന്നു. അക്കാലത്തു് കൊച്ചിരാജകുടുംബം വെള്ളാരപ്പിള്ളിയിലാണു് എഴുന്നള്ളിപ്പാർത്തിരുന്നതു. രാജകുമാരന്റെ ജനനദിവസം പൂയംനക്ഷത്രവും അന്നു കർക്കടകമാസത്തിലെ കറുത്തവാവുംകൂടി ആയിരുന്നതുകൊണ്ടു് ഇദ്ദേഹത്തിന്റെ ഭാവിയെപ്പറ്റി രാജകുടുംബാംഗങ്ങൾക്കു പൊതുവേയും അമ്മതമ്പുരാട്ടിക്കു പ്രത്യേകിച്ചും വലിയ കുണ്ഠിതമായിത്തീർന്നു. അന്നു വെള്ളാരപ്പിള്ളിക്ഷേത്രത്തിൽ എത്തിച്ചേർന്നിരുന്ന ഒരു സ്വാമിയാരുടെ അടുക്കൽ അമ്മതമ്പുരാട്ടി തിരുമനസ്സുകൊണ്ടു് ആളയച്ചു പുത്രന്റെ ജനനത്തെപ്പറ്റി അറിയിച്ചതു കൂടാതെ മകന്റെ ഗ്രഹപ്പിഴകൾക്കു തക്കതായ പ്രതിവിധികൾ ഉണ്ടാക്കിക്കൊടുക്കണമെന്നപേക്ഷിക്കുകയും കൂടി ചെയ്തു. സ്വാമിയാർ സംഗതി മനസ്സിലാക്കി ഏതാനും പൂവെടുത്തു ജപിച്ചു് അതു കൊച്ചുതമ്പുരാന്റെ പള്ളിമെത്തയുടെ ചുവട്ടിൽ ഇടണമെന്നും എന്നാൽ ഭാവികാലത്തു് അദ്ദേഹം പരാക്രമിയും സുപ്രസിദ്ധനുമായിത്തീരുമെന്നും ഗ്രഹപ്പിഴകളെപ്പറ്റി ശങ്കിച്ചിട്ടാവശ്യമില്ലെന്നും പറഞ്ഞു് ആ പൂവു ദൂതന്റെ പക്കൽ കൊടുത്തയച്ചു. ൯൨൬ കർക്കടകത്തിൽ ഇളയതമ്പുരാനും അന്നു രാജ്യഭാരം ചെയ്തിരുന്ന മഹാരാജാവും പരലോകപ്രാപ്തരായി. തന്മൂലം അന്നു മൂന്നാം മുറയായിരുന്ന ശക്തൻതമ്പുരാൻ സിംഹാസനം പ്രാപിച്ചു. തിരുമൂപ്പു കിട്ടുന്നതിന്നു മുമ്പു തന്നെ അദ്ദേഹം രാജ്യകാര്യങ്ങളിൽ പ്രവേശിക്കുകയും തന്റെ അനന്യസാധാരണമായ ധൈര്യവീര്യപരാക്രമങ്ങളാൽ യോഗിയാരുടെ പ്രവചനം സഫലമാ

തീരുമാനിച്ചു. ൯൬൪ ൽ അമ്മത്തമ്പുരാട്ടി തീപ്പെട്ടു. അനന്തരം ഇദ്ദേ
ക്കിരീടക്ഷയും ചെയ്തു. ൯൬൪ ൽ അമ്മത്തമ്പുരാട്ടി തീപ്പെട്ടു. അനന്തരം ഇദ്ദേ
ഹത്തെ വളർത്തിയതു കുഞ്ഞമ്മത്തമ്പുരാൻ തിരുമനസ്സുകൊണ്ടായിരുന്നു. ചെറു
പ്പത്തിൽതന്നെ രാജകുമാരൻ അസ്ത്രശാസ്ത്രാദികളിൽ വിദഗ്ദ്ധനായിത്തീർന്നു.
വളർത്തമ്മയായ ചിററമ്മത്തമ്പുരാട്ടിയുടെ പേരിൽ തമ്പുരാനു മാതൃനിർവിശേഷ
മായ ഭയഭക്തിബഹുമാനാദരങ്ങൾ ഉണ്ടായിരുന്നു. തമ്പുരാട്ടിക്കു സ്വസന്താ
നങ്ങളെക്കാൾ കൂടുതൽ താല്പര്യം ശക്തൻതമ്പുരാനെയുമായിരുന്നു. തന്റെ അ
തിരററ വാത്സല്യം നിമിത്തം തമ്പുരാട്ടി ഇദ്ദേഹത്തെ കുഞ്ഞിപ്പിള്ളയെന്നുമാണു
വിളിച്ചിരുന്നതു്. മാതൃനിര്യാണാനന്തരം തമ്പുരാൻ കുലാചാരംപോലെ ഒരു
കൊല്ലം പുളളിദീക്ഷ ആചരിക്കയും തദനന്തരം രാജ്യക്ഷേമാർത്ഥം പടിപടിയായി
ഓരോ പരിഷ്കാരങ്ങൾ ആരംഭിക്കയും ചെയ്തു. അദ്ദേഹത്തിന്റെ ആജ്ഞകളെ
ലംഘിക്കുന്നതിനൊ വിരോധം പറയുന്നതിനൊ അന്നാരും കൊച്ചിരാജ്യത്തു് ഉണ്ടാ
യിരുന്നുമില്ല. ദുഷ്ടന്മാരായ ഇടപ്രഭുക്കന്മാർ, കൊല, ചാരിത്രദൂഷണം, രാജദ്രോ
ഹം തുടങ്ങിയ അക്രമപ്രവൃത്തികൾ ചെയ്തിരുന്ന മുട്ടാളന്മാർ, കൈക്കൂലിക്കാരായ
ഉദ്യോഗസ്ഥന്മാർ ആദിയായവർക്കു് അവർ എത്രയും പ്രബലന്മാരോ സേവകന്മാ
രോ ആയിരുന്നാൽ കൂടി നിർദ്ദാക്ഷിണ്യം അവസരോചിതമായ കഠിനശിക്ഷകൾ
നൽകി മര്യാദപഠിപ്പിക്കുന്നതിനു തമ്പുരാനു് അശേഷം മടിയുണ്ടായിരുന്നില്ല. ഈ
കാരണത്താൽ സേവകന്മാർ എന്നൊരിനക്കാരെ കൊട്ടാരത്തിൽ കണികാണ്മാൻ
കൂടി കഴിഞ്ഞിരുന്നില്ല. രാജശക്തിവർദ്ധിപ്പിച്ചു രാജ്യത്തിന്റെ കോശസ്ഥിതി ആശാ
സ്യമാക്കിത്തീർപ്പാൻ തിരുമനസ്സുകൊണ്ടു് അതിയായ ശ്രമം ചെയ്തിട്ടുണ്ടു്. ആയുധ
പാണിയായിട്ടാണു് അദ്ദേഹം ഏതു സമയവും സഞ്ചരിച്ചിരുന്നതു്. രാജ്യത്തു ന
ടക്കുന്ന അനീതികൾ നേരിട്ടു് അറിഞ്ഞു അവയ്ക്കു തക്ക പരിഹാരമാർഗ്ഗങ്ങൾ ഉണ്ടാ
ക്കാൻ അദ്ദേഹത്തിനു സാധിച്ചതു് ഈ കാരണത്താലായിരുന്നു. അനുചരന്മാ
രോടു കൂടി രാത്രികാലത്തു വേഷപ്രച്ഛന്നനായി സഞ്ചരിച്ചിരുന്ന മഹാരാജാവിന്റെ ദൃ
ഷ്ടിയിൽ അനേകവിധത്തിലുള്ള അക്രമികൾ എത്തുപെടാനും അവർക്കു് കഠിനശി
ക്ഷ ലഭിപ്പാനും ഇടയായിട്ടുണ്ടു്.

രാജ്യക്ഷേമകരമായ അനവധി കാര്യങ്ങൾ ഇദ്ദേഹം പ്രവർത്തിച്ചിട്ടുണ്ടു.
രാജപട്ടണമായ തൃപ്പൂണിത്തുറയും അതിനെത്തുടർന്നു തൃശ്ശിവപേരൂരും ഇപ്പോൾ
കാണുന്ന ചില കോട്ടകളുടെ അവശിഷ്ടങ്ങളും കിടങ്ങുകളും തൃശ്ശിവപേരൂർകോട്ട
യുടെ മദ്ധ്യത്തിൽ ഇന്നും സ്ഥിതിചെയ്യുന്ന പഴയ കോവിലകവും മററും ഉണ്ടാ
ക്കിയതും ഇദ്ദേഹത്തിന്റെ കാലത്തായിരുന്നു. അവിടെ കോട്ടപ്പുറത്തു് ഒരു കൊ
ടിമരം നാട്ടി അതിൽ രാജചിഹ്നത്തോടുകൂടിയ പതാക സ്ഥാപിച്ചതും ഈ കോട്ടയു
ടെയും മററും സംരക്ഷണയ്ക്കായി ഇദംപ്രഥമമായി ഒരു ഈഴവസൈന്യത്തെ
രൂപവൽക്കരിച്ചു അതിന്റെ നായകനു തണ്ടാൻസ്ഥാനവും മററുചില വിശേഷ
പദവികളും കല്പിച്ചുനൽകിയതും അതിനാൽ ഈഴവർക്കു പബ്ളിക്കുസർവീസിൽ
ആദ്യം പ്രവേശനം അനുവദിച്ചതും ഇദ്ദേഹമായിരുന്നു. ശരിയായ രീതിയിലു
ള്ള ഒരു സൈന്യശേഖരവിഷയത്തിലാണു തമ്പുരാന്റെ ശ്രദ്ധ ആദ്യമായി പതി
ഞ്ഞതു്. ഈ ആവശ്യാർത്ഥം കൊച്ചിരാജ്യത്തെ താലൂക്കുകളായി തിരിക്കയും എല്ലാ നാ
യർ ഭവനങ്ങളിൽനിന്നും പ്രായപൂർത്തിയായ ഒരുത്തൻ വീതം സൈന്യസേവനം
ചെയ്തുകൊള്ളണമെന്നും ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. ഈ സൈന്യത്തെ
നാലായി വിഭജിച്ചു് ഓരോന്നും ഓരോ നായകന്റെ കീഴിൽ ആക്കുകയും എല്ലാത്തി
നും അധികാരിയായി ഒരു സർവ്വസൈന്യാധിപനെ നിയമിച്ചാക്കുകയും ചെയ്തു.
ഈ അധികാരിയെ പണിക്കരുകപ്പിത്താൻ എന്നും കൂടി പറഞ്ഞിരുന്നുവത്രേ.
ഈ കപ്പിത്താന്റെ സ്വദേശം കുമ്പളത്തായിരുന്നു. അവിടെ ഇന്നുമുള്ള മട്ട
യ്ക്കൽ എന്ന പണിക്കരുകുടുംബത്തിലെ ഒരംഗമായിരുന്നു ഈ കപ്പിത്താൻ എ

നുമാണു കേൾവി. ഇദ്ദേഹത്തിൻെറ പേരു ഗോപാലപണിക്കരെന്നോ മററൊആയിരുന്നതായും പറയപ്പെടുന്നു. ആയുധാഭ്യാസത്തിൽ അക്കാലത്തു പണിക്കരുകപ്പിത്താനോടു സമനായി ആരും ഉണ്ടായിരുന്നുമില്ല. 'കൊല്ലുന്ന രാജാവിനുതിന്നുന്ന മന്ത്രി'യെന്ന പഴമൊഴി ശക്തൻതമ്പുരാൻെറയും പണിക്കരു കപ്പിത്താൻെറയും കാൎയ്യത്തിൽ അന്വത്ഥമായിരിക്കുന്നു. തമ്പുരാൻെറ പ്രകൃതിയും പണിക്കരുടെ സ്വാമിഭക്തിയും അത്രയ്ക്കു യോജിച്ചവതന്നെ ആയിരുന്നു. ഇവർ രണ്ടുപേരും കൂടി നടത്തിയിരുന്ന രാജ്യഭാരകാലത്തുണ്ടായിട്ടുള്ള ചില സംഗതികൾ അറിയുന്നതു രസാവഹമായിരിക്കുമെന്നും വിശ്വസിക്കുകയും ചെയ്യുന്നു.

× × ×

ശക്തൻതമ്പുരാൻ ചാലവൃക്ഷങ്ങൾ വെച്ചുപിടിപ്പിക്കുന്നതിൽ അതിതല്പരനായിരുന്നു. അദ്ദേഹം തൃപ്പൂണിത്തുറക്ഷേത്രത്തിൻെറ കിഴക്കെനടമുതൽ കിഴക്കെ കോട്ടവാതിൽവരെയുള്ള രാജപാതയുടെ ഉഭയപാൎശ്വങ്ങളിലും ഏതാനും അരയാൽ വൃക്ഷങ്ങൾ വെച്ചുപിടിപ്പിച്ചിരുന്നു. ഈ മരങ്ങളിൽനിന്നു് ഒരു ഇലപോലും ആരും പറിക്കരുതെന്നായിരുന്നു തമ്പുരാൻ തിരുമനസ്സിലെ കല്പന. ജീവനിൽ കൊതിയുള്ളവരാരും ഈ സുഗ്രീവാജ്ഞയെ ലംഘിപ്പാൻ പുറപ്പെട്ടിരുന്നില്ല. അന്നത്തെ ഇളയതമ്പുരാൻ കോവിലകത്തെ ഒരു ഉദ്യോഗസ്ഥനും അദ്ദേഹത്തിൻെറ പ്രത്യേക സേവകനുമായി ചെറുപറമ്പിൽ കുഞ്ഞികൃഷ്ണമേനോൻ എന്നൊരാൾ കോവിലത്തു പാൎത്തിരുന്നു. ഇളയതമ്പുരാൻ തിരുമനസ്സിലേക്കു വിശേഷപ്പെട്ട നാലഞ്ചാടുകളും ഉണ്ടായിരുന്നു. ഒരു ദിവസം യുവാവായ കുഞ്ഞികൃഷ്ണമേനോൻ ആടുകൾക്കു തീററിക്കായി ഈ ആലുകളിൽ ഒന്നിൽനിന്നു ഏതാനും ഇലകൾ പറിച്ചെടുത്തു. കൎണ്ണാകൎണ്ണികയാ വിവരം വലിയതമ്പുരാൻ അറിഞ്ഞു. തൽക്ഷണം രണ്ടു വില്ലാക്കാരെ അയച്ചു കുററക്കാരനെ രാജസന്നിധിയിൽ പിടിപ്പിച്ചു കൊണ്ടുവന്നു. ജ്യേഷ്ഠസഹോദരൻെറ സ്വഭാവപ്രകൃതികൾ നല്ലതുപോലെ അറിഞ്ഞിരുന്ന ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടു തൻെറ വിശ്വസ്ത സേവകനു പററിയ ആപത്തിനെപ്പററി കേട്ടമാത്രയിൽ വലിയതമ്പുരാൻ കോവിലകത്തു പാഞ്ഞെത്തി. അപ്പോൾ കണ്ട കാഴ്ച അതിഭയങ്കരവും ദയനീയവുമായിരുന്നു. ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ടു കുഞ്ഞികൃഷ്ണമേനവൻെറ കുടുമ്മ ഒരു കൈകൊണ്ടു പിടിച്ചുതാഴ്ത്തി മറെറ കയ്യിൽ വാളും പിടിച്ചു തലവിശാനായി നില്ക്കുന്നു. ഇളയതമ്പുരാൻ ഇതുകണ്ടു് അമ്പരന്നുപോയെങ്കിലും സംശയിച്ചു നിന്നാൽ തൻെറ സേവകൻെറ കഥ കഴിഞ്ഞുപോകുമെന്നു കരുതി അശേഷം ഭയപ്പെടാതെ തമ്പുരാൻെറ അടുക്കൽ ഓടിച്ചെന്നു് അദ്ദേഹത്തിൻെറ അരയ്ക്കു കെട്ടിപ്പിടിച്ചു കരഞ്ഞുകൊണ്ടു 'ജ്യേഷ്ഠൻ എന്നെ കൊന്നശേഷമേ കുഞ്ഞികൃഷ്ണനെ വധിക്കാവൂ' എന്നു പറഞ്ഞു. നിരപരാധിയായ ഒരു യുവാവിൻെറ ഭ്രാതൃസ്നേഹംകൊണ്ടോ ഭാഗ്യംകൊണ്ടോ, കഠിനമാനസനായ വലിയമ്പുരാൻ ആ ശ്ചിത്തനായി കൈവശത്തിലിരുന്ന വാൾ വലിച്ചെറിയുകയും അനുജനെ നോക്കി 'നിൻെറ കാലത്താണു രാജ്യം അന്യാധീനപ്പെടുവാനിരിക്കുന്നതു്'' എന്നും കുഞ്ഞികൃഷ്ണമേനവനെ നോക്കി ഒന്നു നിശ്വസിച്ചുകൊണ്ടു 'ഇനി എൻെറ മുമ്പിൽ കാണരുതെന്നു' എന്നും കല്പിച്ചു. സിംഹത്തിൻെറ മുമ്പിൽപ്പെട്ട മുയലിനെപ്പോലെ വിറച്ചുകൊണ്ടു് അൎദ്ധപ്രാണനായി നിന്നിരുന്ന ആ യുവാവു സ്വജീവൻ തിരിച്ചു കിട്ടിയതോൎത്തു് ഈശ്വരഭജനം ചെയ്തുകൊണ്ടു കോവിലകത്തേക്കു മടങ്ങിപ്പോകയും ചെയ്തു. ഈ കുഞ്ഞികൃഷ്ണമേനവൻ പിന്നീടു കൊച്ചിദിവാൻജി ആയിത്തീൎന്നു.

× × ×

ഇപ്പോഴത്തെ തൃശ്ശിവപേരൂർ വടക്കുംനാഥക്ഷേത്രത്തിനു ചുററും അ

കാലത്തും വന്മരങ്ങളും മററും നിബിഡമായി വളൎന്ന കാട്ടുപിടിച്ചു മനുഷ്യസഞ്ചാരവിഹീനമായിട്ടാണു കിടന്നിരുന്നതു്. ധാരാളം വന്യമൃഗങ്ങളും അവിടെ സങ്കേതം പ്രാപിച്ചിരുന്നു. രാജദ്രോഹം, കൊലപാതകം മുതലായ കുററങ്ങൾക്കു ശിക്ഷിക്കപ്പെട്ടവരെ തെക്കേഗോപുരം കടത്തിവിടുക എന്നൊരു പതിവും ഉണ്ടായിരുന്നു. ഈ കാടു വെട്ടിത്തെളിച്ചു് ഒരു പ്രദിക്ഷണമാൎഗ്ഗമെങ്കിലും ഉണ്ടാക്കുൻ ഭയമോ മൂഢഭക്തിയോ മൂലം ആരും ഉത്സാഹിച്ചിരുന്നില്ല. തമ്പുരാൻ ഇടയ്ക്കുടെ തൃശ്ശിവപേരൂർ എഴുന്നള്ളിപ്പാൎക്കുക ഒരു പതിവായിരുന്നു. ഇങ്ങിനെ ഒരുക്കൽ അവിടെ എഴുന്നള്ളിയിരിക്കുമ്പോൾ ഈ കാടു വെട്ടിത്തെളിക്കുന്നതിനു് ആദ്ദേഹം നിശ്ചയിച്ചു. അതിലേക്കു കൂലിക്കാരെ ഏൎപ്പെടുത്തി വേല ഝടിതിയിൽ നടത്തിത്തുടങ്ങി. ഇങ്ങിനെ വേല നടന്നുകൊണ്ടിരിക്കുമ്പോൾ ക്ഷേത്രത്തിലെ വെളിച്ചപ്പാടു തുള്ളി അട്ടഹസിച്ചുകൊണ്ടു തമ്പുരാന്റെ അടുക്കൽ പ്രത്യക്ഷമായി.

വെളിച്ചപ്പാട് — ഇതു് അച്ഛന്റെ ജടയാണു്. ആൎക്കും തൊട്ടുകൂടാ.

തമ്പുരാൻ — കാൎയ്യം വാസ്തവമായിരിക്കാം. എന്നാൽ നമുക്കങ്ങിനെ തോന്നുന്നില്ല. കാട്ടുപിടിച്ചു കിടക്കുന്ന ഈ സ്ഥലം വെട്ടിത്തെളിച്ചാൽ അതു മനുഷ്യസഞ്ചാരയോഗ്യമായിത്തീരും. അതുകൊണ്ടു ചെയ്യുന്നതാണു്.

വെളി — അങ്ങിനെ ചെയ്യരുതെന്നല്ലേ പറഞ്ഞതു്. കല്പനയെ നിരസിച്ചാലുള്ള അനുഭവം വേറെ ആയിരിക്കും. അതു് ഇപ്പോൾതന്നെ കാണിച്ചുതരാം എന്നു പറഞ്ഞുകൊണ്ടു വാൾ തലയിൽവെച്ചു ചിലമ്പുകൊണ്ടു് അടിച്ചു.

തമ്പു — അനാവശ്യത്തിനൊന്നും പുറപ്പെടേണ്ട. അതിന്റെ ഫലം ഈ ക്ഷണത്തിൽ അനുഭവിക്കേണ്ടിവരും. പണ്ടു ടിപ്പുസുൽത്താൻ വന്നു ക്ഷേത്രം അശുദ്ധപ്പെടുത്തി ചുട്ടുപൊട്ടിച്ചപ്പോൾ നീയും നിന്റെ അച്ഛനും ഈ ബഹളവും ഒക്കെ എവിടെയായിരുന്നു? അന്നാരും അനങ്ങിയില്ല; ഇപ്പോഴാണു വന്നിരിക്കുന്നതു. നിനക്കു നമ്മോടു് എന്തു ചെയ്യാൻ കഴിയും? നിന്റേതിനേക്കാൾ മൂൎച്ചയുള്ള വാൾ ഇതാ നമ്മുടെ പക്കലുണ്ടു്," എന്നു പറഞ്ഞുംകൊണ്ടു തന്റെ കൈവശമിരുന്ന വാളെടുത്തു വെളിച്ചപ്പാടിന്റെ തലയ്ക്കു ലക്ഷ്യംവെച്ചു വെട്ടുകയും തൽക്ഷണം തല രണ്ടായി പൊളിഞ്ഞു വെളിച്ചപ്പാടു കാലഗതി പ്രാപിക്കുകയും ചെയ്തു. തമ്പുരാൻ ഇതുകൊണ്ടൊന്നും കുലുങ്ങാതെ കാടെല്ലാം വെട്ടിത്തെളിപ്പിച്ച ശേഷം തൃപ്പൂണിത്തുറയ്ക്കു മടങ്ങുകയും ചെയ്തു. തമ്പുരാന്റെ ഈ പ്രവൃത്തി പലൎക്കും വളരെ ഭയങ്കരമായി തോന്നി. വെളിച്ചപ്പാടിനെ വധിച്ച വിവരം കേട്ടപ്പോൾ കോവിലകത്തു തമ്പുരാട്ടിമാൎക്കുംകൂടി വലിയ ഭയവും വ്യസനവുമായി. രാജകുടുംബത്തിനു ഇതുമൂലം എന്തെങ്കിലും ആപത്തു നേരിടാതിരിക്കയില്ലെന്നു ജനസംസാരമുണ്ടായി. പക്ഷെ യാതൊന്നും സംഭവിച്ചതുമില്ല. തമ്പുരാൻ തൃപ്പൂണിത്തുറ എത്തിയശേഷം പതിവുപോലെ ഒരു ദിവസം തന്റെ വലിയമ്മയായ ചിററമ്മത്തമ്പുരാട്ടിയെ കാണ്മാൻ ചെന്നു. തമ്പുരാനെക്കണ്ടപ്പോൾ "പാറമേക്കാവിലെ വെളിച്ചപ്പാടിനെ കുഞ്ഞപ്പിള്ള കൊന്നുവെന്നു കേട്ടു. അതു നന്നായില്ല. ഇതുമൂലം ഇനി എന്തെല്ലാം അനൎത്ഥങ്ങളാണാവോ ഉണ്ടാകാൻ പോകുന്നതു" എന്നു ഭയപാരവശ്യത്തോടെ ചോദിക്കയുണ്ടായി. ഇതു കേട്ടു തമ്പുരാൻ ചിരിച്ചുകൊണ്ടു — ചിററമ്മേ! ഞാൻ ഭഗവതിയെ യാതൊന്നും ചെയ്തിട്ടില്ലല്ലൊ. ചത്തതു കേമരത്തെ ഒരാളാണു്. അവൻ വെളിച്ചപ്പാടാണെന്നും പറഞ്ഞു തുള്ളിച്ചാടി വന്നു ഭഗവതിയുടെ നിലയിൽ എന്നോടു ചിലതെല്ലാം പറഞ്ഞു. അതുകൊണ്ടു അവനെ കൊന്നു് ആ സൊല്ല തീൎത്തു. ഇതിൽ ഭഗവതിക്കു യാതൊരു കോപവും ഉണ്ടാകുന്നതല്ല."

തമ്പുരാട്ടി ഇതുകേട്ടു. 'ശരിയായിരിക്കാം. ഇത്തരം സാഹസകൎമ്മങ്ങ

ൾ മേലാൽ ചെയ്യരുത്. ഇതിൻെറയൊക്കെ ഫലം ഒരു കാലത്ത് അനുഭവിക്കേണ്ടിവരികയില്ലേയോ എന്നാണൊരു ശങ്ക എന്നു സങ്കടപ്പെട്ടു.

തൻെറ പ്രവൃത്തി ചിററമ്മയ്ക്കു രസിച്ചില്ലെന്നു കണ്ടു തമ്പുരാൻ:— "കോമരത്തെ ഒരുവൻെറ ധിക്കാരത്തിന്ന് അവനെ കൊന്നതുകൊണ്ടു ഭഗവതിക്ക് അപ്രിയമുണ്ടാകുമെന്നു ചിററമ്മ തെററിദ്ധരിക്കരുത്. വെളിച്ചപ്പാടന്മാർ ഇത്തരക്കാരായാൽ ജനങ്ങൾക്ക് ഈശ്വരവിശ്വാസം ഇല്ലാതായിത്തീരും. ഇപ്പോൾ ആ സ്ഥലങ്ങളെല്ലാം എത്ര ഭംഗിയായിത്തീർന്നിരിക്കുന്നു. അതുകൊണ്ടു ഭഗവതിക്കു നമ്മോടു കൂടുതൽ പ്രതിപത്തി ഉണ്ടാകാനേ മാർഗ്ഗമുള്ളൂ" എന്നു പറഞ്ഞു തമ്പുരാട്ടിയെ ആശ്വസിപ്പിക്കയും ചെയ്തു.

× × ×

അക്രമികളെ ശതകം ചൊല്ലിക്കുന്ന വിഷയത്തിൽ തമ്പുരാന്ന് അസാമാന്യ സാമർത്ഥ്യമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ഭരണമാരംഭിക്കുന്നതിനു മുമ്പു കൊച്ചിരാജ്യം അക്രമികളുടെയും കൊള്ളക്കാരുടെയും ഒരു സങ്കേത സ്ഥലമായിരുന്നു. ഭയശങ്കകൂടാതെ രാജ്യത്തു സഞ്ചരിപ്പാൻ വളരെ വിഷമമായിരുന്നു. തമ്പുരാൻെറ ഭരണാരംഭത്തോടുകൂടി ഈ സ്ഥിതിക്കു സാരമായ മാററം ഉണ്ടായി. എങ്കിലും ചില മുക്കിലും മൂലകളിലും രഹസ്യമായി പിടിച്ചുപറിയും തീവെട്ടിക്കൊള്ളകളും നടക്കാതെയുമിരുന്നിരുന്നില്ല. ഒരു ദിവസം വടക്കരായ ഏതാനും നമ്പൂരിമാർ തമ്പുരാനെക്കണ്ട് എന്തോ കാര്യാർത്ഥം എറണാകുളത്തെത്തുകയുണ്ടായി. ഏതാനും ദിവസം കഴിഞ്ഞു നമ്പൂരിമാർ സ്വദേശത്തേക്കു മടങ്ങി. അവരുടെ യാത്രാമദ്ധ്യേ സന്ധ്യയോടുകൂടി കരൂപ്പടന്ന നിന്നു രണ്ടുനാഴിക വടക്കുള്ള വെള്ളാങ്ങല്ലൂർക്കു തിരിയുന്ന വഴിയരികിൽ ഒരു ഉങ്ങുമരത്തിൻെറ ചുവട്ടിൽ ഇരുന്നു ഭാണ്ഡം അഴിച്ചുവെച്ചു മൂവരുംകൂടി മുറുക്കാനാരംഭിച്ചു. ഇരുട്ടാകുന്നതിനുമുമ്പു വെള്ളാങ്ങല്ലൂർ എത്താമെന്നായിരുന്നു അവരുടെ ആഗ്രഹം. വെടിപറയുന്നതിൽ ഈ നമ്പൂരിമാരും ഒട്ടും മോശക്കാരായിരുന്നില്ല. വെടിപറയുന്നതിൻെറയും മുറുക്കിൻെറയും രസം നിമിത്തം നേരം ഇരുട്ടായത് അറിഞ്ഞതുമില്ല. മുറുക്കുകഴിഞ്ഞു സഞ്ചികെട്ടുന്ന സമയത്തു വഴിപോക്കരുടെ ഭാവത്തിൽ രണ്ടു മഹമ്മദീയർ അടുത്തുകൂടി ഈ അസമയത്ത് അവിടെ ഇരിക്കുന്നതു ശരിയല്ലെന്നും, ഉടനെതന്നെ പോകണമെന്നും ആവശ്യപ്പെട്ടു. ശക്തൻതമ്പുരാൻെറ കാലത്തു വഴിയാത്രക്കാർക്കു സമയവും മറവും നോക്കേണ്ടതില്ലെന്നും ഏതു വഴിക്കും ഏതു സമയത്തും സഞ്ചരിക്കാമെന്നും നമ്പൂരിമാർ മറുപടിപറഞ്ഞു. ഇതുകേട്ടു മഹമ്മദീയർ "തിരുമേനികളുടെ വിചാരം ശരിയായിരിക്കാം. പക്ഷെ കരൂപ്പടന്നയിൽ മാത്രം അങ്ങിനെ നടക്കാൻ കാലമായിട്ടി"ല്ലെന്നു പറഞ്ഞുകൊണ്ടു അവരിൽ ഒരാൾ കൈവശം ഉണ്ടായിരുന്ന കത്തി ഊരിപ്പിടിച്ചുകൊണ്ട്:— എടാ കള്ളന്മാരേ! കയ്യിലുള്ളതെല്ലാം ഇവിടെ അഴിച്ചുവെക്കുക. പിറകോട്ടുതിരിഞ്ഞു നോക്കയുമരുത്. ജീവൻ വേണമെങ്കിൽ ക്ഷണം നടന്നോളിൻ" എന്നു പറഞ്ഞതു കേട്ടു ഭയവിഹ്വലരായ ആ സാധു യാത്രക്കാർ അവരുടെ കൈവശമുണ്ടായിരുന്ന പണവും മോതിരങ്ങളുമായ സകല പണ്ടങ്ങളും അവരെ ഏല്പിച്ചു ക്ഷണം മടങ്ങുകയും ചെയ്തു. കരൂപ്പടന്നയും സമീപപ്രദേശങ്ങളിലും അക്കാലത്തു ധാരാളം മഹമ്മദീയർ പാർത്തിരുന്നു. അവർ ധിക്കാരികളും മുഷ്കന്മാരും കൂടി ആയിരുന്നു. ഇന്നും അവിടെ മഹമ്മദീയർ ചുരുക്കമല്ല. കൊച്ചിരാജ്യത്തു പോലീസ് ഡിപ്പാർട്ടുമെൻറ് ഏർപ്പെടുത്തുന്നതുവരെ കരൂപ്പടന്ന വലിയ കൊള്ളക്കാരുടെയും അക്രമികളുടെയും സങ്കേതസ്ഥാനവും ആയിരുന്നു.

## ദേശീയഗാനം

(കുമ്മി)

(മുകിൽ മുതുളൂർ വിശ്വനാഥമേനോൻ)

ഭാരതമാതാവേ ! മാഴ്കിടൊല്ലെ–ദുഃഖ
ഭാരമൊഴിക്കുവാൻ ഞങ്ങളില്ലേ?
മാനമോടെന്നും–തവമത
മാരാഞ്ഞറിഞ്ഞും–ഏകമൈത്രി
ഭാവത്തെ പൂണ്ടും പരിചോട്ടു
ഭേഷാകിന വേഷാഞ്ചിത ഭൂഷാവൃത യോഷേ–തവ
ചാരിത്രമെന്നുമേ രക്ഷിച്ചിടാം–ഘോര
ദാരിദ്ര്യമെത്രയും തട്ടി നീക്കാം.
ചൊൽക്കൊള്ളും നിൻ മക്കളൊത്തുകൂടി
സൽകൃതകാര്യത്താൽ കേളി നേടി.
ശ്ലാഘ്യത തേടി–തവയശോ–
ഭാഗ്യത്തെ ചൂടി–ഹിന്ദുമുസ്ലീം
മൈത്രി കൊണ്ടാടി–യടിമത്വം
പാരാതഹ വേരോടയി ദൂരക്കളയാമിവർ
സാരസഹനസമരം മൂലം––തവ
പേരാണ്ടൊരക്കീർത്തി നേടാം ദ്രുതം
മാതാവേ ! സജ്ജനവന്ദനീയേ ! ശുഭേ !
നീ താനനുഗ്രഹിച്ചീടുകമ്മേ
ഭാരതദീപം–ഭുവനൈക
ഭൂരിസുകൃതം–പുരുഭാഗ്യ–
ശാന്തിനികേതം–മഹാത്മജി
ആയുരാരോഗ്യസമൃദ്ധനായ് വാഴുവാൻ
നീ താനനുഗ്രഹിച്ചീടുകമ്മേ–തവ
ചേണാർന്ന പാദത്തെ കൂപ്പാം ചെമ്മേ.

---

## ദ്രാവിഡന്മാരും ഭാഷകളും

(കടമാളൂർ കെ. കെ. ഗോപാലപിള്ള)

ദക്ഷിണേന്ത്യയിലെ ആദിമനിവാസികൾ, അവരുടെ ഭാഷ, ആചാരമര്യാദകൾ മുതലായവയെപ്പറ്റി പുതുതായ അറിവു വായനക്കാർക്കു ലഭിക്കുന്നതിന് ഈ ലേഖനം പര്യാപ്തമാണ്. പല പുരാതനഗ്രന്ഥങ്ങളെയും അവലംബിച്ചാണ് ഈ ലേഖനം എഴുതിയിട്ടുള്ളത്. നായന്മാർ, ബ്രാഹ്മണർ ആദിയായിട്ടുള്ളവരെപ്പറ്റിയും ഏതാനും വിവരങ്ങൾ ഇതിൽ പ്രസ്താവിച്ചിട്ടുണ്ട്

# ഭാഷാപോഷിണി.

# THE BHASHA POSHINI.

പുസ്തകം 36. | 1107 ഇടവം. | ലക്കം 10.


## ഈശ്വരപ്രാർത്ഥന.

ചരാചരങ്ങൾക്കധിനാഥനാകും
പരാപരൻ പാപഹരൻ പവിത്രൻ
നിരാമയൻ കാക്കണം, മാടലാണ്ടീ
ധരാതലേ വാണിടുമിജ്ജനത്തെ. 1

കൃപാനിധേ! ഞങ്ങളനാഥരായി
പ്പാപാന്ധകാരക്കുഴിയിൽ കുടുങ്ങി
അപാരമാധിക്കടലിങ്കലേ സ—
ന്താപാഖ്യമാകും തിരയിൽ ചരിപ്പൂ! 2

തവാജ്ഞയാൽ ഘോരതമസ്സുനീക്കി—
ദ്ദിവാകരൻ ദിവ്യമയപ്രഭാവൻ
ശ്രീവാച്ചമട്ടിൽ കതിർ തൂകിടുമ്പോൾ.
ഭൂവാകമാനം പുകൾപൂണ്ടിടുമ്പോൾ, 3

പാപച്ചളിച്ചാർത്തുകളാലഹോ! കൺ—
ക്രൂപങ്ങൾ കുന്നാക്കിയ ഞങ്ങളെല്ലാം
ശാപത്തിനാലെന്നവിധം കഠോര—
താപത്തൊടന്ധത്വമിയന്നിടുന്നു. [യുഗ്മകം] 4

ദയയ്ക്കൊരാസ്ഥാനമമെ, ദിവ്യ ഭാഗ്യോ—
ദയം പുലർത്തും നിഖിലൈകബന്ധോ,
ജയക്കൊടിക്കൂറകൾപോലെ, ദേവാ—
ലയങ്ങളിൽ ഞങ്ങൾ ലസിച്ചിടേണം. 5

നമോസ്തുതേ! സർവ്വ! ജനത്തിനെല്ലാം
പ്രമോദമേറ്റീടണമേ പിതാവെ !
അമോഘരത്നൗഘസമാനമായ—
പ്രമേയ, കാത്തീടുകയിജ്ജനത്തെ. 6

(ഒരു കവി.)

ത്തുംതൽഫലമായി ശിശുക്കൾ വയററിലെ കട്ടി (Liver enlargement) മുതലായ മഹാരോഗങ്ങൾ പിടിപെട്ടു ക്ഷയിച്ചു പോകുന്നതും സാധാരണയായി കണ്ടു വരുന്ന ദുഃഖകരങ്ങളായ സംഭവങ്ങളാണു്. അതുകൊണ്ടു "കാശുകൊടുത്തു കടിക്കുന്ന നായെ" വാങ്ങുന്നതു പോലെ ഏറിയ ധനവ്യയം ചെയ്തു മഹാരോഗങ്ങളെ വാങ്ങുകയാണു 'കാപ്പികുടി'ക്കാർ ചെയ്യുന്നതു്; ദ്രവ്യനഷ്ടവും ദോഷവും രോഗപ്രദവുമായ കാപ്പിയെ ഇനിയെങ്കിലും മാന്യ യുവതീയുവാക്കൾ ബഹിഷ്കരിച്ചു ആരോഗ്യപ്രദങ്ങളും ചെലവു വളരെ കുറഞ്ഞവയുമായ കഞ്ഞി പാല് മുതലായ സാത്വിക ലഘുഭക്ഷണങ്ങളെ സ്വീകരിച്ചു ആരോഗ്യഭാഗ്യവാന്മാരായി മാതൃഭൂമിക്കുതകുന്നതിനും ഇടയാകട്ടെ!

# ശൃംഗേരിമഠവും മുസ്ലീംരാജാക്കന്മാരും.

(വിദ്വാൻ വി. ആർ. പരമേശ്വരൻപിള്ള)

ഏകദേശം രണ്ടായിരം വർഷങ്ങൾക്കു മുമ്പു ജഗദ്ഗുരുശങ്കരാചാര്യസ്വാമികളാൽ സ്ഥാപിതമായതാണല്ലോ ശൃംഗേരിമഠം. വിദ്യാരണ്യയോഗീന്ദ്രപൂജ്യപാദരുടെ കർമ്മകുശലതയെ പ്രസ്പഷ്ടമാക്കിക്കൊണ്ടു വളർന്നുവന്ന വിജയനഗരരാജവംശം ഈ പുണ്യനികേതനത്തെ വിവിധകരണങ്ങളാലും പോഷിപ്പിച്ചുവന്നു. പതിനാറാം ശതവർഷത്തിന്റെ ഉത്തരാർദ്ധത്തിൽ വിജയനഗരസാമ്രാജ്യത്തിന്റെ അധഃപതനമാരംഭിച്ചു. ക്രി. പി. 1565-ൽ നടന്ന തളിക്കോട്ടയുദ്ധത്തിനു ശേഷം ഈ രാജ്യത്തിന്റെ തലസ്ഥാനം പെനുക്കൊണ്ടയിലേക്കു മാററപ്പെട്ടു; അനേകം ചെറു രാജ്യങ്ങൾ അതോടുകൂടി ഉത്ഭവിച്ചു. അക്കൂട്ടത്തിൽ വിജയനഗരത്തിന്റെ പശ്ചിമാർദ്ധത്തിലുണ്ടായ കേളടി എന്ന ദേശം മാത്രം നായിക്കവംശക്കാരുടെ ഭരണത്തിൽ പ്രബലമായിത്തീർന്നു. ഈ വംശത്തിലെ രാജാക്കന്മാരിൽ പലരും ശൃംഗേരിമഠത്തിലേക്കു വിലയേറിയ സംഭാവനകൾ നൽകി വന്നതായി കാണുന്നുണ്ടു്. ക്രി. പി. 1759-ൽ മൈസൂർ ഭരിച്ചിരുന്ന രാജാ കൃഷ്ണരാജ ഉടയാരുടെ പ്രത്യേക ക്ഷണമനുസരിച്ചു അന്നത്തെ ശൃംഗേരിമഠാധിപൻ തലസ്ഥാനനഗരിയിലേക്കെഴുന്നള്ളുകയുണ്ടായി. ഈ ശ്രേഷ്ഠസന്ദർശനസ്മാരകമായി മൈസൂർ രാജാവു് അനേകം വസ്തുക്കൾ ശൃംഗേരിമഠത്തിലേക്കു നൽകി. മൈസൂരിൽ മുസ്ലീംഭരണമേർപ്പെട്ട കാലത്തും പ്രസ്തുത സ്ഥാപനത്തിനു സിദ്ധിച്ചുവന്ന പ്രോത്സാഹനങ്ങൾക്കു യാതൊരു വിധത്തിലും കുറവുണ്ടായില്ല. ഹൈദരാലിപോലും ശൃംഗേരിയിലേക്കു വലിയ സംഭാവനകൾ ചെയ്തിരുന്നു. അദ്ദേഹത്തിന്റെ പുത്രൻ ടിപ്പുസുൽത്താൻ യുദ്ധയാത്രക്കു മുൻപായി ശൃംഗേരിമഠാചാര്യന്മാരുടെ അനുഗ്രഹം അർത്ഥിച്ചുവന്നിരുന്നുവത്രെ.

ഒരവസരത്തിൽ മഹാരാഷ്ട്രസേന ശൃംഗേരിമഠത്തെ അലങ്കോലപ്പെടുത്തി എന്നു ശ്രവിക്കാനിടയായ ഉടൻ ടിപ്പു അത്യധികം വ്യസനിക്കയും അതിന്റെ പുനരുദ്ധാരണത്തിനായി ഒരു വമ്പിച്ച തുക സമ്മാനിക്കയും ചെയ്തുപോലും. ശൃംഗേരിമഠത്തിൽനിന്നു ലഭിക്കുന്ന ചരിത്രലക്ഷ്യങ്ങൾകൊണ്ടു ടിപ്പുസുൽത്താൻ വിജയശ്രീവാഞ്ഛയാൽ പ്രേരിതനായി "സഹസ്രചണ്ഡീജപഹോമം" നടത്തണമെന്നു നിർബന്ധപൂർവം അപേക്ഷിച്ചതായി കാണാവുന്നതാണു്. അതു സംബന്ധിച്ചുണ്ടായ ഭീമമായ ചെലവു മുഴുവൻ സുൽത്താനാണു് നടത്തിയതു്. അതിനായി ആയിരം ബ്രാഹ്മണർക്കു ചതുർവിധവിഭവങ്ങളോടുകൂടി നാല്പതു ദിവസം ഭോജനം നൽകി. ടിപ്പു ശൃംഗേരി മഠാധിപന്മാരുടെ അപാരപാണ്ഡിത്യത്തെയും പരിശുദ്ധാനുഷ്ഠാനങ്ങളെയും ആദരിച്ചു വന്നിരുന്നു. അവരുടെ ഉൽകൃഷ്ടസേവനം സുൽത്താനെ ആശ്ചര്യപരതന്ത്രനാക്കിയിരുന്നു. ആ സ്ഥിതിക്കു് അദ്ദേ

ഹം മുൻ പറഞ്ഞ "ജപം" നിർവിഘ്നം നടത്തിക്കാൻ അത്യധികം താല്പര്യം പ്രദർശി
പ്പിച്ചതു വിസ്മയാവഹമല്ല. ഒരിക്കൽ സുൽത്താൻ ശൃംഗേരിയിലെ ആ മഠാധി
പനോടു തനിക്കുള്ള പരമമായ ആദരവിനെ പ്രകടിപ്പിക്കാൻ അഭിലഷിച്ചുവെന്നു കാണു
ന്നു. വേറെ പല മുസ്ലീം രാജാക്കന്മാരും ശൃംഗേരി മഠത്തോടു് അളവററ ബഹുമാനമുള്ള
വരായി വർത്തിച്ചിരുന്നു.

---

# ജർമ്മനിയിലെ മഹാകവിയായ ഗീഥേ.

(പറവൂർ കെ ഗോപാലപിള്ള)

## I

ഭാരതരാജ്യത്തിലെ പ്രധാന സാഹിത്യങ്ങളിൽ ഒന്നായ സംസ്കൃതസാഹിത്യത്തെ ഭാസുരമാക്കിയ കവികളിൽ അഗ്രഗണ്യൻ കാളിദാസൻ ആയിരുന്നുവല്ലോ. കാളിദാസൻ പ്രേമത്തെ ആരാധിക്കുന്ന ഒരു കവിയും ലോകം ആനന്ദാത്മകമാണെന്നു വിശ്വസിച്ചിരുന്ന ഒരു ദാർശനികനും ആയിരുന്നു. ഈ അഭിപ്രായത്തെ സ്ഥാപിക്കുന്ന ഒരു കൃതിയാണു പ്രസിദ്ധപ്പെട്ട ശാകുന്തള നാടകം. ശാകുന്തളം എന്ന നാടകത്തെ ജർമ്മനിയിൽ ആദ്യം പ്രചുരപ്രചാരം ചെയ്ത മഹാൻ ഗീഥേ ആയിരുന്നു. ശാകുന്തളത്തിലും അതിലെ നായികയായ ശകുന്തളയിലും ഗീഥേ എത്രമാത്രം രസിച്ചു ലയിച്ചു എന്നു പറവാൻ പ്രയാസം.

"സംവത്സരാരംഭത്തിലെ പുഷ്പങ്ങളും, സംവൽസരാവസാനത്തിലെ ഫലങ്ങളും, ആത്മാവിനു മോഹത്തേയും ആനന്ദപാരവശ്യത്തെയും, നിർവൃതിയേയും സംതൃപ്തിയേയും ജനിപ്പിക്കുന്നതായ സകലവും, എന്നു വേണ്ട ഭൂലോകവും സ്വർല്ലോകവും ഒരു ഒററ വാക്കിൽ സംഘടിപ്പിച്ചു പ്രതിപാദിക്കണമെങ്കിൽ "ശാകുന്തളം" എന്നു പറഞ്ഞാൽ മതി. അതിൽ എല്ലാം അന്തർഭവിച്ചിരിക്കുന്നു."

ഗീഥേ ശാകുന്തളത്തിൽ എത്രമാത്രം ലയിച്ചിരുന്നു എന്നു് അതിനെക്കുറിച്ചു് അദ്ദേഹം മേൽ എഴുതിയപ്രകാരം അർത്ഥം വരുന്ന ഒരു പദ്യം രചിച്ചിരിക്കുന്നതിൽ നിന്നും നമുക്കു വേണ്ടുവോളം മനസ്സിലാക്കാം.

"ജോഹാനൻ വുൾഫ്ഗാങ്ങ് വോൺ ഗീഥേ" എന്നാണു് അദ്ദേഹത്തിന്റെ പൂർണ്ണമായ നാമധേയം. ഒരു നല്ല കവിയും, ഒരു നാടകനിർമ്മാതാവും, ഒരു തത്വചിന്തകനും ആയിരുന്നു അദ്ദേഹം. ഈ മഹാന്റെ പരിശ്രമങ്ങളും പ്രസിദ്ധിയും ബഹുമുഖമാകുന്നു. 1749-ാം വർഷം അഗസ്റ്റ് 28-ാംനു- ജർമ്മനിയിൽ ഫ്റാങ്ക് ഫ്റണ്ട് അൺ മെയിൻ (Frank front on Main) എന്ന സ്ഥലത്താണു് ഇദ്ദേഹം ഭൂജാതനായതു്. വ്യക്തിയുടെ വികാസത്തെപ്പററി ചിന്തിച്ചാൽ ഇദ്ദേഹത്തിന്റെ കുലവും പാരമ്പര്യവും മോശമല്ലെന്നുവേണം പറവാൻ. മാതാപിതാക്കന്മാരുടെ ആത്മസംസ്കാരവും ...തയും, കർമ്മകുശലതയും ഗീഥേയിൽ ചെറുപ്പം മുതലേ പ്രത്യക്ഷപ്പെട്ടിരുന്നു. ബാല്യം ... ജീവിതനൈരാശ്യത്തിലോ ദാരിദ്ര്യം വ്യാധി മുതലായതിന്നോ വശഗനാകാതെയും ... അദ്ദേഹത്തിനു ദിവസം കഴിപ്പാൻ ഭാഗ്യമുണ്ടായതു്. അതിനാൽ വികാസാവസ്ഥയെ പ്രാപിച്ചിരുന്ന ... സങ്കടങ്ങളത്തിനു് ഉണക്കമോ ക്ഷതമോ ഏറ്റു കഷ്ടനിക്കേണ്ടിവന്നില്ല. ... മുഴുവൻ ആനന്ദമയവും പരിസരങ്ങൾ പ്രേമവിലസിതവും ആയിരുന്നതിനാൽ ... മൂലമായും പ്രകൃതിസൗന്ദര്യം മൂലമായും ബാലനായ ഗീഥേയിൽ സുകുമാരകലാ ... പ്രമോദനം ഐദംപര്യേണ ഉണ്ടായിക്കൊണ്ടിരിക്കുന്നു.

1765-ൽ ...

# കേരളം.

"ഉൗൎദ്ധ്വസ്ഥ വിഷയേഷ്വ യതദ്ധ്വം."

| വാല്യം 2. | 1107 ധനു. | ലക്കം 12. |
|---|---|---|

## ക്രിസ്മസ്കീൎത്തനം.

(നതോന്നത)

എടമരത്തു വി. സബാസ്റ്റ്യൻ.

---

ശീതശീതംസാഹേയമാം പൂതഹിമതീൎത്ഥവൎഷം
നൂതനമായേററമൂൎദ്ധ്നി കുളിച്ചുപിന്നെ,
കൂരിരുളാം കാളമേള മൂറിവെച്ചു, നിലാവായ
"സാരി" ചാൎത്തിസമാധിയിൽ ലയിച്ചുകൊണ്ടും,
സദ്യോജാതമനവദ്യ സദ്വിശിഷ്ടതാരമാകും
വൈദ്യുതകൈവിളക്കൊന്നു തെളിച്ചുകൊണ്ടും,
പക്ഷികുലം ചിലസൈത്തു വൃക്ഷങ്ങളിലിരുന്നോതും
രക്ഷണീയകീൎത്തനങ്ങൾ ശ്രവിച്ചുകൊണ്ടും,
ഇടയരെപ്പിരിഞ്ഞേററമിടരാൎന്നമരുഭൂവിൽ
ഇടയിടെക്കരഞ്ഞെങ്ങും തിരിഞ്ഞുനോക്കും
ആലോലാൎത്തനേത്രങ്ങളാമാട്ടുകളെ ദയാപൂൎവ്വം
താലോലിച്ചുമന്ദംമന്ദ മുറക്കിക്കൊണ്ടും,
പ്രീതിപൂൎവ്വമപൂൎവ്വമാം നീതിധൎമ്മജഗദ്വൃത്തം
ഏതിനേയോവേഷംമാറിത്തിരയുംപോലെ
ഘോരവോലൂകാദിപരിവാരമെല്ലാംദൂരെവിട്ടു
നീരവേണചരിക്കുന്നു നിശീഥറാണി.

*　　*　　*　　*　　*

ഭാവുകംതേഭവദ്വക്ത്രമേവമെന്തേനിശാമൌലേ!
ഭാവഭേദമാൎന്നപാരം പകൎന്നുകാണ്മൂ?
സോമബിംബകാന്തികണ്ടുൾപ്രേമഭാരംസ്ഫുരിക്കയൊ?
യാമിനി! നീയാമ്പലല്ല, സിന്ധുവുമല്ല.
ഇപ്രപഞ്ചശാന്തിമുദ്ര ക്ഷിപ്രമീക്ഷിച്ചുദിച്ചതാം
അപ്രമേയവിസ്മയത്തിൻ വിലാസമെന്നോ?
ആയതുമല്ലതിഗൂഢം സ്തേയഹിംസാദികൾക്കുള്ള
ഹേയസൂത്രമിതെന്നാക്കും വിദിതമത്രെ.

സീമയററഭക്തിയല്ലൊ നിന്മുഖത്തുവിളങ്ങുന്നു
സ്വാമിയായക്രിസ്തുദ്ദേവിലവതരിച്ചു.

✦ ✦ ✦ ✦ ✦

പണ്ടുദീൎഘദൎശികുലം കണ്ടുബുദ്ധികൊണ്ടുമാത്രം;
രണ്ടുകണ്ണുംനമുക്കിപ്പോൾ സഫലമായി.
കേളിപെട്ടപുരത്തിലല്ലീളിതമാംനാട്ടിലല്ല,
മാളികാഗ്രത്തിങ്കലല്ല, മഞ്ചകത്തല്ല,
മേദിനിയിലവിഖ്യാതം ബേഥിലാഖ്യംചെറുഗ്രാമം
വേദവിത്തിൻജന്മഭൂമി; ഗോഷ്ഠമീററില്ലം.
മെത്തയില്ല, വസ്ത്രമില്ല, ക്ഷുത്തകററാൻപയസ്സില്ല,
പത്തനവുംപരിജനപങ്ക്തിയുമില്ല.
പാരമശ്രുതൂകി മാതാവാരചിച്ചശുഷ്കശഷ്പം
ദാരകൻെറനിദ്രക്കുള്ള മൃദുലതല്പം.
സാരമെന്തിതിന്നുമൃഗശാബമല്ലദേവദേവൻ;
ആരണാൎഭകൎക്കുംവസ്ത്രോൽപ്പിരിയേവേണ്ടൂ.
അംബരത്തെവിരചിച്ച തമ്പുരാനുപുതക്കുവാൻ
അംബരംമറെറന്തിനെന്നു നിയതിചൊൽവൂ.
കന്യയാകുമമ്മക്കില്ല സ്തന്യപൂരമതുമൂലം
ധന്യനേകപയഃസ്ഥാനം പയോധിമാത്രം.
പക്ഷികൾക്കുംനീഡമുണ്ടു ധാത്രിതന്നിൽ; പക്ഷെദൈവ-
പുത്രനില്ല തലചാച്ചാനെങ്ങുമൊരേടം.
വീതപാപൻസൎവ്വലോകവ്രാതസാക്ഷിയാമവനു
ജാതകൎമ്മശുശ്രൂഷക്കും വല്ലവരത്രെ.
പുററിനുള്ളിലല്ലൊവില പൊററവജ്രംവിളയുന്നു
മുററുംമഹജ്ജന്മമേവം വിചിത്രംതന്നെ.

* * * * * *

ദേവദൂതരതിവിസ്മയാവഹമിക്കാഴ്ചകണ്ടു
സാവബോധംസ്തബ്ധരായിച്ചമഞ്ഞുനീളെ.
നേരറിവാൻപിശാചങ്ങളാരവത്തോടങ്ങുമിങ്ങും
ഘോരഘോരംദംഷ്ട്രനീട്ടി നടപ്പുമായി.
മുക്തജീവന്മാരസംഖ്യം പ്രാക്തനന്മാർനിജരക്ഷ
ഭഗ്നമല്ലെന്നറിഞ്ഞുള്ളിൽപ്പുളകമാന്നു.
താരകങ്ങൾദീപ്തിപൂണ്ടു; നാരകാഗ്നികെട്ടിരുണ്ടു;
നീരദാദിവാദിത്രങ്ങൾ മുരണ്ടുവിണ്ണിൽ.
അഭിമുഖനെങ്കിലുമീ ശുഭദമാംരംഗസീമ്നി
വ്യഭിചരിച്ചുറങ്ങുന്നു മനുജൻമാത്രം.
ജയജയജഗൽപ്രഭോ! പ്രയതമാംഭവൽഭക്തി
നിയതംഭൂമുഖത്തെങ്ങും പരത്തിയാലും.



(3) കരുണം (4) രൌദ്രം (5) വീരം (6) ഭയാനകം (7) ബീഭത്സം (8) അത്ഭുതം (9) ശാന്തം എന്നിവയാണു്. ഈ ഓരോ രസവും ഓരോ മനോഭാവങ്ങളുടെ പ്രകാശനമാണു്. രസചിത്രണത്തിൽ എല്ലാ കവികളും സമാനനൈപുണ്യം പ്രദൎശിപ്പിക്കുവാൻ ശക്തരാകുന്നില്ല. കാവ്യാമോദിയായ വ്യക്തി കാവ്യാനുശീലനം ചെയ്യുമ്പോൾ, അന്യമായ യാതൊരു വേദിതവ്യ വിഷയത്തിന്റെയും അനുഭവം ഉണ്ടാകാത്തവിധം സ്ഥലവിശേഷസൌന്ദൎയ്യത്തിൽ വിമുഗ്ദ്ധനായിത്തീരുകയും തന്നിമിത്തം ആ സ്ഥലസൌന്ദൎയ്യം ആയാളുടെ മനോമുകുരത്തിൽ പ്രതിബിംബിച്ചു ആയാളെ അനിൎവ്വചനീയമായ ആനന്ദത്താൽ പരിപ്ലുതനാക്കിത്തീൎക്കുകയും ചെയ്യുന്നു. അനുവാചകന്മാൎക്കു അനുഭവപ്പെടുന്ന ഈ ആനന്ദം തന്നേയാണു കാവ്യരസം. അതിനേത്തന്നെയാണു ആയാൾ ആസ്വദിക്കുന്നതും. ഏതൊരു കവി ഇപ്രകാരം രസത്തെ പരിസ്ഫുടമാക്കുവാൻ ശക്തനായിത്തീരുന്നുവൊ ആയാളാണു യഥാൎത്ഥകവി. ഏതൊരു കവിയുടെ വൎണ്ണന വായനക്കാരുടെ മൎമ്മസ്ഥലത്തെ സ്പൎശിക്കുന്നില്ലയൊ ആയാൾ ഒരു ഉത്തമകവിയായി പരിഗണിക്കപ്പെടുന്നില്ല.



## ന്യൂനകക്ഷികളുടെ അവകാശവാദം

കെ. ജെ. ജോസഫ്, എം. എ.

---

ഇന്ത്യൻ ജനസമൂഹത്തിൽ ന്യൂനകക്ഷികൾ ഏതെല്ലാമെന്നു നിൎദ്ദേശിക്കുന്നതിൽത്തന്നെ അവകാശവാദം ദുൎല്ലഭമല്ല. ഭാരതവൎഷത്തിൽ * 35_ കോടി ജനത്തിൽ 24_കോടി ഹിന്ദുക്കളും 8_കോടി മുസ്ലിമുകളും 60_ലക്ഷം ക്രൈസ്തവരും 43_ലക്ഷം സിക്കുകാരും 1_ലക്ഷം പാൎസികളുമുണ്ടു്. ഇതിൽ ഹൈന്ദവരൊഴികെ എല്ലാവരും ന്യൂനകക്ഷികളാണെന്നു ഒരു വാദം; ഓരോ വൎഗ്ഗത്തിലുള്ള അവാന്തരജാതികളും ഭിന്നവൎഗ്ഗങ്ങളാണെന്നു ശഠിച്ചു ചില കാൎയ്യങ്ങളിലെങ്കിലും പ്രത്യേകവ്യവസ്ഥകൾ ആവശ്യമാണെന്നു മറ്റൊരു വാദം.

---

* ഏകദേശക്കണക്കാണു് ലേഖനത്തിലുള്ളതു. കണിശമായ കണക്കു് താഴെ ചേൎക്കുന്നു.
1931_ൽ കാനേഷുമാരി കണക്കുപ്രകാരം ആകെ. 35,29,86,876

| | |
|---|---|
| ഹിന്ദുക്കൾ | 23,33,30,812 |
| മുസ്ലീമുകൾ | 7,77,43,988 |
| ക്രൈസ്തവർ | 59,61,790 |
| സിക്കുകാർ | 43,06,442 |
| പാൎസികൾ | 1,06,973 |

അതിവിപുലവർഗ്ഗമായ ഹിന്തുക്കളിൽത്തന്നെ ആറേഴുകോടി അധഃകൃതജനങ്ങൾ ലഘുപക്ഷക്കാരാണെന്നു ശക്തിപൂർവ്വം പ്രക്ഷോഭിക്കുന്നുണ്ട്. ബ്രാഹ്മണരെന്നും അബ്രാഹ്മണരെന്നും ഉള്ള വ്യവച്ഛേദനം വിശിഷ്യ തെന്നിന്ത്യയിൽ പ്രസിദ്ധമാണ്. ഇതുനിമിത്തം പ്രായോഗികമായ ഒരു നിർവചനപരിധിക്കുള്ളിൽ ഒതുക്കാഞ്ഞാൽ ചിത്രശലഭംപോലെ ന്യൂനകക്ഷികൾ പെരുകികൊണ്ടിരിക്കും. ഹിന്തുവർഗ്ഗത്തിൽ മൂവ്വായിരത്തോളം ജാതികളുണ്ടെന്നാണു വെപ്പ്. കേരളത്തിലെ കഥ ഇതിലും വിചിത്രംതന്നെ! ഇവിടെ നമ്പൂരിമുതൽ നായാടിവരെ എത്രയെത്ര ജാതികളാണുള്ളതു്? നായർ സമുദായത്തിൽ ചാലിയംമുതൽ വാരിയംവരെ നാല്പതു ജാതികളുണ്ടെന്നു പറയപ്പെടുന്നു. ക്രൈസ്തവരിൽ കത്തോലിക്കർ അകത്തോലിക്കർ എന്നു രണ്ടു വലിയ വിഭാഗങ്ങളുണ്ട്. അകത്തോലിക്കരിൽ യാക്കോബായക്കാർ, ആംഗ്ലിക്കന്മാർ മാർത്തോമക്കാർ എന്നിങ്ങനെ പല തരക്കാർ വേറെ; കത്തോലിക്കരിൽ സുറിയാനി, ലത്തീൻ എന്നു രണ്ടുകൂട്ടർ. പല വിഷയങ്ങളിലും ഓരോ തരക്കാരും വിഭിന്നങ്ങളായ അവകാശവാദങ്ങൾ പുറപ്പെടുവിക്കുന്നതും അസാധാരണമല്ല.

ഏതാദൃശവാദങ്ങൾ, ഇന്ത്യയിലും കേരളത്തിലുമെന്നല്ല ഇതരരാജ്യങ്ങളിലും ഏറെക്കുറെ നടന്നിട്ടുള്ളതാണ്. തന്മൂലം സർവ്വരാജ്യസഖ്യക്കാർ (League of Nations) 'ന്യൂനകക്ഷി' എന്ന സംജ്ഞയെ അധ്യവസാനം ചെയ്തു 20-ൽപരം രാജ്യങ്ങളിൽ പ്രായോഗികമാക്കി പ്രചരിപ്പിച്ചിട്ടുണ്ട്. അതനുസരിച്ചു യാതൊരു രാജ്യത്തു ജനസംഖ്യയിൽ നൂറുവക്കു ഇരുപതിൽ കുറയാതെ സംഖ്യാബലവും ഭാഷ, വംശം, മതം എന്നിതുകളിൽ വൈജാത്യവുമുള്ള വർഗ്ഗമുണ്ടോ ആ വർഗ്ഗംമാത്രമേ ന്യൂനകക്ഷിയായി പരിഗണിക്കപ്പെടുകയുള്ളൂ. ഈ മാനദണ്ഡംവെച്ചു അളന്നാൽ ഇന്ത്യയിലെ സ്ഥിതി എന്തായിരിക്കുമെന്നു പരിശോധിക്കാം.

ഇന്ത്യാരാജ്യമൊട്ടുക്കുള്ള ജനാവലിയോടു ഒത്തുനോക്കിയാൽ മുസ്‌ലിമുകൾ ന്യൂനകക്ഷിയാണെന്നു സുവിദിതമാണ്. ആറേഴുകോടി അധഃകൃതസമൂഹമോ? വ്യത്യസ്തഭാഷയും, വംശത്തിൽ അനാര്യത്വവും, മതത്തിൽ ക്ഷേത്രപ്രവേശാഭാവം, അശുദ്ധി ഇത്യാദി അസമത്വങ്ങളും ഉള്ള കീഴ്ജാതിക്കാർ, ഹിന്തുസമുദായത്തിലേ വ്യക്തികളാണെന്നു പറയാൻ അവരിൽ തന്നെ ചില നേതാക്കന്മാർ ശങ്കിക്കുന്നു. പക്ഷെ എണ്ണത്തിൽ അഞ്ചിലൊരംശമുള്ളതുകൊണ്ടു ഇവർ ന്യൂനകക്ഷി എന്ന നാമത്തിനർഹന്മാരാണെന്നുള്ള അഭിപ്രായം പ്രബലപ്പെട്ടും വരുന്നു. മറിച്ചു, സവർണ്ണഹിന്തുക്കളിൽ ചില നേതാക്കൾ കീഴ്ജാതിക്കാരെല്ലാം സ്വസഹോദരന്മാരാണെന്നു ദൃഢമുഷ്ടി പിടിക്കയും തൊട്ടാൽക്കുളി, തീണ്ടിക്കുളി മുതലായവ അനാ

ചാരങ്ങളും അനാവശ്യവുമാണെന്നു ഉപദേശിക്കയും ചെയ്യുന്നു. യഥാൎത്ഥത്തിൽ അധഃകൃതരുടെ അവകാശവാദം ന്യായപൂൎവ്വകമാണെങ്കിലും സംശയഗ്രസ്തമാകയാൽ അങ്ങനെയിരിക്കട്ടെ.

ഇന്ത്യാരാജ്യം അനേകം ചെറുരാജ്യങ്ങളടങ്ങിയ ഒരു മഹാരാജ്യമാകുന്നു. ഓരോ ഖണ്ഡമണ്ഡലങ്ങൾതന്നെയും ഓരോ രാഷ്ട്രത്തിനു വേണ്ടുന്നേത്ര വിസ്താരമുള്ളതുമാണ്. ആകയാൽ സംസ്ഥാനങ്ങളിലും നാട്ടുരാജ്യങ്ങളിലുമുള്ള വിവിധസമുദായങ്ങളെ പരിശോധിച്ചാൽ പ്രകൃതം ഇനിയും മാറും. ബങ്കാളിലും പഞ്ചാബിലും ജനസംഖ്യയിൽ 100-ക്കു 54-ം, 55-ം, വീതം ഇസ് ലാംമതക്കാരാണ്. തന്നിമിത്തം ആ രണ്ടു സംസ്ഥാനങ്ങളിലും മുസ് ലീമുകളെക്കാൾ കുറഞ്ഞ കൂട്ടരാണു ഹിന്ദുക്കൾ. പ്രത്യുത മദ്രാസ് സംസ്ഥാനത്തിൽ 100-ക്കു 6-ം ബീഹാർ ഒറീസ്സയിൽ 10-ം മദ്ധ്യസംസ്ഥാനത്തിൽ 4-ം ഐക്യസംസ്ഥാനത്തിൽ 14-ം ബോംബായി സംസ്ഥാനത്തിൽ 19-ം വീതമേ മുസ് ലീമുകൾ ഉള്ളു. സൎവ്വജാതീയ സംഘത്തിൻെറ തോതുപ്രകാരം മേൽ പ്രസ്താവിച്ച പ്രദേശങ്ങളിൽ ഒരിടത്തും മുഹമ്മദീയൎക്കു ന്യൂനകക്ഷിതപത്തിനു അഹ്മതയുമില്ല. പക്ഷെ ബങ്കാളിലും പഞ്ചാബിലും ഹിന്ദുക്കൾ 20-ശതമാനത്തേക്കാൾ അധികമുള്ളതുകൊണ്ടു ന്യൂനകക്ഷി എന്ന സ്ഥാനത്തിനു അവർ അഹ്മന്മാരുമാണ്.

സിക്കുകാരുടെ അധിവാസസ്ഥാനം പഞ്ചാബാണല്ലൊ. അവിടെ 100-ക്കു 11-വീതം ജനങ്ങളേ ഈ വൎഗ്ഗത്തിൽ ഉള്ളു. ആകെ 43 ലക്ഷം ജനങ്ങളുള്ളതിൽ 25-ലക്ഷവും ബ്രിട്ടീഷു പഞ്ചാബിലാണു കുടികൊള്ളുന്നതു്. ശേഷമുള്ളവർ പഞ്ചാബിലുള്ള നാട്ടുരാജ്യങ്ങളിലും നിവസിക്കുന്നു. സൎവ്വരാജ്യസഖ്യത്തിൻെറ വ്യവസ്ഥാനുസാരം ഇവൎക്കു ന്യൂനകക്ഷിതപമില്ലെങ്കിലും ബലവത്തായും തീക്ഷ്ണമായും അവകാശവാദം നടത്തിയതിൻെറ ഫലമായി 'ഇൻഡ്യൻനാഷണൽ കോൺഗ്രസ്സ്' സിക്കുകാരെ ന്യൂനകക്ഷിയായി സ്വീകരിച്ചു. ക്രൈസ്തവർ സിക്കുകാരെക്കാൾ അധികമാണെങ്കിലും അവർ സംഘംചേൎന്നും, സംഖ്യാബലത്തോടുകൂടിയും നിവസിക്കുന്നതു നാട്ടുരാജ്യങ്ങളായ കൊച്ചി, തിരുവിതാംകൂർ എന്ന സംസ്ഥാനങ്ങളിൽ മാത്രമാണ്. ബ്രിട്ടീഷു ഇന്ത്യയിൽ ക്രിസ്ത്യാനികൾ എല്ലാ സംസ്ഥാനങ്ങളിലും ചിന്നിച്ചിതറിത്താമസിക്കുന്നതുകൊണ്ടും പ്രക്ഷോഭണത്തിൻെറ കുറവുകൊണ്ടും സിക്കുകാൎക്കു ലബ്ധമായ ആനുകൂല്യം കോൺഗ്രസ്സിൽനിന്നു ഇവൎക്കു ലഭിച്ചിട്ടില്ല.

നിൎദ്ദിഷ്ടസംഗതികളിൽനിന്നു ന്യൂനകക്ഷികൾ ആരെല്ലാമാണെന്നുള്ളതു വിശദമാണ്. കക്ഷിഭേദം സൎവ്വേന്ത്യാപ്രശ്നമായിക്കരുതുമ്പോൾ മുസ് ലീമുകളാണു ന്യൂനകക്ഷികൾ. അവരും അധികപക്ഷക്കാരായ ഹൈ

ന്ദവരും തമ്മിലാണു വർഗ്ഗീയമത്സരം ഗൌരവമായി നടക്കുന്നതും. പ്രത്യുത സിക്കുകാരും ക്രൈസ്തവരും വർഗ്ഗീയമത്സരത്തിൽ ഉപകക്ഷികൾ മാത്രമേ ആകുന്നുള്ളു. പ്രസ്തുത മത്സരമാകട്ടെ ദൈനംദിനം വർദ്ധിച്ചു വരികയും ചെയ്യുന്നു. വിഷയത്തിന്റെ സർവ്വോപരിഷ്ഠമായ ഗൌരവംമൂലം വികാരതീക്ഷ്ണത കലശലായി വർദ്ധിച്ചിട്ടു കാലവും കുറെയായി. പ്രായേണ നാവിന്റെ മൂർച്ച വാൾത്തലവരെയായിരിക്കുന്നു. സ്വാർത്ഥവും സ്പർദ്ധയും മുഴുത്തു ഇരുകൂട്ടരും തമ്മിൽതമ്മിൽ കലഹിക്കുവാൻ തക്കവും തരവും പാർത്തിരിക്കയാണെന്നുതന്നെ പറയാം. ഇടക്കിടെ വർഗ്ഗീയവിദ്വേഷം അടിയും ഇടിയും ലഹളയുമായി പരിണമിക്കുന്നു. ചിലപ്പോൾ അതു ഒരു മഹാസമരമായി വരുന്നുമുണ്ട്. പത്രങ്ങളിൽ ഹിന്തുമുസ്ലീം ലഹളയെക്കുറിച്ചുള്ള വർത്തമാനങ്ങൾ ധാരാളം. ഏതന്നിമിത്തം വട്ടമേശസമ്മേളനത്തെ വട്ടംതട്ടി നട്ടംതിരിക്കുവാൻ വർഗ്ഗീയത്വം പര്യാപ്തമാണെന്നും വന്നിരിക്കുന്നു. ഇതെല്ലാം ചിന്തിച്ചാൽ ഭാരതരാഷ്ട്രീയഗാത്രത്തെ ബാധിച്ചിട്ടുള്ള ഒരു മഹാ രോഗമാണ് വർഗ്ഗീയവിദ്വേഷം എന്നുള്ളതിനു സംശയമില്ല.

ഈ മഹാരോഗത്തിന്റെ ഹേതുക്കൾ പലതാണെന്നാണു രാജ്യതന്ത്രജ്ഞന്മാരായ ഭിഷഗ്വരന്മാർ അഭിപ്രായപ്പെടുന്നത്. ആര്യാവർത്തത്തിലെ പരിതഃസ്ഥിതികളും മററും വർഗ്ഗീയവിദ്വേഷബീജം മുളപ്പിച്ചുവളർത്തി വലിയ തരുവാക്കിത്തീർക്കുവാൻ തക്കവണ്ണം അത്ര ഫലവത്താകുന്നു. അഥവാ, ആ മണ്ണു രാഷ്ട്രീയശരീരത്തിൽ പ്രസ്തുത മഹാരോഗം വേഗത്തിൽ പിടിപെടുവാൻ പര്യാപ്തമാണുപോൽ. മുഹമ്മദീയരുടെ ആക്രമണവും അധിനിവേശവും ഉണ്ടായിട്ടു എട്ടുപത്തു നൂററാണ്ടുകൾ കഴിഞ്ഞു. ഗസനി, ഗോറി, കിൽജി, തുഗ്ലക്ക് സയിദ്, ലോഡി, മുഗൾ ഇത്യാദി മുഹമ്മദുവംശങ്ങൾ ഉത്തരഭാരതത്തെ അധിപന്മാരായി ഭരിച്ചിട്ടുണ്ട്. അവരുടെ ഭരണപരിപാടികൾ ഹിന്തുക്കൾക്കു പഥ്യമായിരുന്നിരിക്കയില്ല. ദുസ്സഹവും ഉപദ്രവകരവും ആയിട്ടുള്ള ഒരു ഭരണമാണു അറംഗസീബ് മുതലായ ചില രാജാക്കന്മാരുടെ കാലത്തു സംഭവിച്ചത്. കൂടാതെ സാമാന്യേന മുഹമ്മദീയഭരണരീതി കർണ്ണൽമാലിസൺ പ്രസ്താവിച്ചിട്ടുള്ളതുപോലെ വലിയ പാളയസംഘങ്ങൾ മൂലമാണു രൂപവൽകൃതമായത്. ഒട്ടധികം രാജ്യവിഭാഗങ്ങൾ തദധികാരസീമയിൽ ഉൾപ്പെടാതെയും ഉണ്ടായിരുന്നു. വിശിഷ്യ, അവരുടെ ഭരണയന്ത്രം ഗ്രാമീണരെ നിസ്സാരമായിട്ടേ സ്പർശിച്ചിട്ടുമുള്ളു. ഈ കാരണങ്ങളാൽ ഹിന്തുക്കൾക്കു മുഹമ്മദീയ ഭരണത്തോടു പ്രതിപത്തിയുണ്ടായിരുന്നുവെന്നു പറവാൻ അക്ബർ, ഷാജിഹാൻ തുടങ്ങിയുള്ള ചില ചക്രവർത്തികളുടെ കാലത്തെ വിസ്മരിച്ചാൽ തീരെ പ്രയാസംതന്നെ.

ബ്രിട്ടീഷു ആധിപത്യം ആരംഭിച്ചപ്പോഴും ഇരുകക്ഷികൾക്കും ആദ്യദശകളിൽ കൈകാൎയ്യകൎത്തൃത്വം ഉണ്ടായിരുന്നില്ല. വിക്ടോറിയ മഹാരാജ്ഞിയുടെ കാലംമുതൽക്കു മതനിഷ്പക്ഷഭാവം ഭരണത്തിന്റെ അധിഷ്ഠാനവുമായിത്തീൎന്നതുകൊണ്ടു ആംഗ്ലേയരെക്കുറിച്ചു മതപരമായ ഭയത്തിനും വകയില്ലെന്നായി. പ്രായേണ ഇന്ത്യക്കാരെ ഉദ്യോഗപദത്തിൽ അവരോധിച്ചുതുടങ്ങിയപ്പോൾ മുസ്ലീമുകൾ വിദ്യാഭ്യാസത്തിൽ താണപടിയിലായിരുന്നതുകൊണ്ടു ആ സോപാനത്തിൽ സാവധാനേനമാത്രമേ പ്രവേശം സിദ്ധിച്ചുള്ളൂ. തങ്ങൾ ഭരണകൎത്താക്കളും മേധാബലമുള്ളവരുമാണെന്നുള്ള സ്മരണ അല്പകാലത്തേക്കു അവരെ അന്ധാളിപ്പിച്ചു ഉറക്കിക്കിടത്തിയെന്നതന്നെപ്പറയാം. ഉണൎന്നു നോക്കിയപ്പോൾ കണ്ടകാഴ്ചയാകട്ടെ മുസ്ലീമുകളെ പരിഭ്രാന്തരാക്കിത്തീൎത്തു.

സ്വരാജ്യഭരണപ്രാപ്തിക്കായി പ്രക്ഷോഭണം തുടങ്ങിയിട്ടു ഇപ്പോൾ മൂന്നുനാലു ദശവൎഷങ്ങളായല്ലോ. എതൽഫലമായി ദേശീയബോധം സൎവ്വത്ര വൎദ്ധിച്ചുവശായി. ഇന്ത്യൻ മഹാജനസഭ, ഭാരതീയരെ ഒന്നായിസംഘടിപ്പിക്കുവാൻ ശ്രമംതുടങ്ങി. ഇസ്ലാംമതക്കാരും മുസ്ലീംലീഗ് എന്ന പ്രസ്ഥാനം ഉൽഘാടനംചെയ്തു. മിൻറോമോർലി സ്വയംഭരണനിയമം ഈ മത്സരം ശതഗുണീകരിച്ചു. കാലക്രമത്തിൽ ഭാരതീയൎക്കു സ്വരാജ്യം പൂൎണ്ണമായി കൈവന്നാൽ ഭരണം ഹിന്ദുക്കൾക്കു അധീനമാകയില്ലേ എന്ന ഭയവും വൎദ്ധമാനമായി. ഇതാണു പ്രസ്തുത മഹാരോഗബാധയുടെ സംക്ഷിപ്തമായ ചരിത്രം.

വൎഗ്ഗീയവിദ്വേഷം ഒരു മഹാരോഗംതന്നെയാണെന്നാണു വൈദ്യവിദഗ്ദ്ധന്മാരിൽ ചിലരുടെ മതം. ഹിന്ദുമുസ്ലീം സമുദായങ്ങൾ രണ്ടും സൌഹാൎദ്ദപൂൎവ്വം വൎത്തിക്കയെന്നതു ദുഷ്കരമാണ്. മുഹമ്മദുമതത്തിന്റെ മൂലതത്വം ഏകദൈവത്തിലുള്ള വിശ്വാസവും, മുഹമ്മദ് ഒരു നിബിയാണെന്നുള്ള ബോധനവുമാകുന്നു. ഏതാദൃശമായ മാനസികപരിവൎത്തനമുണ്ടാകുന്നവൎക്കു ഇസ്ലാംമതത്തിൽചേൎന്നു ആ വൎഗ്ഗത്തിൽ ലയിക്കാം. ഏതു രാജ്യത്തിലോ കുലത്തിലോ ജനിച്ചവനേയും സ്വവൎഗ്ഗത്തിൽ ചേൎപ്പാൻ അവൎക്കു വൈമുഖ്യമില്ല. സാഹോദൎയ്യവും സമത്വവും മുഹമ്മദീയർ അക്ഷരംപ്രതി അനുവൎത്തിക്കുന്നുണ്ടു്. മതപ്രചരണപദ്ധതി ഊൎജ്ജിതവുമാണ്. എന്നാൽ ഹിന്ദുമതത്തിനാകട്ടെ അങ്ങിനെ കണിശമായ പ്രമാണമോ വിശ്വാസസംഹിതയോയില്ല. പാരമ്പൎയ്യവും ദേവാരാധനക്രമങ്ങളും സംരക്ഷിക്കുന്നതിൽ ബദ്ധശ്രദ്ധരാണവർ. ജനനമാണു ഒരുത്തനെ ഹിന്ദുവാക്കുന്നതു്. മാനസിക പരിവൎത്തനംകൊണ്ടു അതു സാദ്ധ്യമല്ല. വൎണ്ണാശ്രമധൎമ്മസംവിധാനം, പൌരോഹിത്യം, ആ

ചാരപരമ്പര ഇത്യാദികൾ ഒഴിച്ചുകൂടാത്തതാണെന്നത്രെ അവരുടെ സിദ്ധാന്തം. ഇക്കാലത്തു മതപ്രചരണപദ്ധതി ആൎയ്യസമാജത്തിലും ബ്രഹ്മസമാജത്തിലും സ്വീകരിക്കപ്പെടുന്നുണ്ടെങ്കിലും ഹൈന്ദവയാഥാസ്ഥിതികന്മാർ അതു സമ്മതിക്കുന്നില്ല. ഏതാദൃശമായ ഹൈന്ദവമതം, ഊൎജ്ജസ്വലമായ ഇസ്ലാംമതവുമായി ഇണങ്ങി സമ്മേളിക്കാൻ ഹൃദയവിശാലതയും സൌമനസ്യവും അത്യന്താപേക്ഷിതമാണു്. സ്വസ്വമതങ്ങളെ ആസ്പദമാക്കി ഉപജീവിക്കുന്ന വ്യത്യസ്തങ്ങളായ ആദൎശങ്ങൾ, ആശയങ്ങൾ, സാഹിത്യങ്ങൾ എന്നിവ ഇരുകൂട്ടരിലും അചേതനമായ വികാരഗതിയെ നിയന്ത്രിക്കുന്നു. രണ്ടും തമ്മിലുള്ള വൈപരീത്യം രണ്ടിനേയും മേല്ക്കുമേൽ ഭിന്നഭിന്നമാക്കിച്ചെയ്തുവെന്നുവരാം. തന്മൂലം രാഷ്ട്രീയവിഷയത്തിലും ഇരുകൂട്ടരും ഏകീഭവിച്ചു ശാന്തമായ ദേശീയബോധം ഉൽപന്നമാക്കുക എന്ന കാൎയ്യം ദുഷ്കരവുമാണു്. ആകയാൽ വൎഗ്ഗീയസ്പൎദ്ധ കാലംചെല്ലുന്തോറും അനസ്യൂതമായി പ്രവഹിക്കുവാൻ വഴിയുണ്ടു്. അതിനാലാണു ഇതു ഒരു മഹാരോഗം തന്നെയെന്നു ചിലർ അഭിപ്രായപ്പെടുന്നതു്.

ഉപരിപ്രോക്തമായ വ്യാധിപരിശോധനം ദോഷപ്രധാനമാണെങ്കിൽ ശുഭൈകദൃക്കായ മറെറാരു ഭിഷഗ്വരന്റെ പൎയ്യവേക്ഷണഫലം ദൎശിക്കാം. അനുഭാവപൂൎവ്വം സംശോധിച്ചതിൽ നിഷ്കളങ്കനായ ഇർവിൻപ്രഭുവിനു ഭയമാകുന്ന വിദ്വേഷത്തിന്റെ ഏകഹേതുവെന്നാണു അഭിപ്രായമുണ്ടായതു്. ഏതന്മൂലം അവകാശവാദത്തിന്റെ മൎമ്മം കണ്ടെത്തി, ഭീതിയുടെ ഉൽപത്തിക്രമമെന്താണെന്നു ഗവേഷണംമൂഖേന വൎഗ്ഗീയവിദ്വേഷസ്വഭാവത്തിന്റെ ഊടെടുക്കാനുള്ള സുഗമമായ മാൎഗ്ഗം അവധാരണംചെയ്വാൻ ശ്രമിക്കാം.

ഇന്ത്യക്കു സ്വരാജ്യം കൈവന്നാൽ സംഖ്യാധിക്യംകൊണ്ടു ഭരണം ഹൈന്ദവൎക്കു അധീനമാകുമെന്ന ഭയം മുസ്ലീമുകളെ വിഹ്വലചിത്തരാക്കിത്തീൎക്കുന്നു. പ്രായംതികഞ്ഞവരെല്ലാം സമ്മതിദായകന്മാരായാൽ ജനപ്രാതിനിധ്യഭരണത്തിൽ മുഹമ്മദീയൎക്കു തുലോം തുച്ഛമായ സ്ഥാനമേ പ്രാപ്യമാകയുള്ളു. ഹൈന്ദവർ മിക്കവരും സ്വവൎഗ്ഗോൽകൎഷേച്ഛുക്കളായി വൎത്തിച്ചേക്കുമെന്നതാണു ത്രാസത്തിന്റെ അധിഷ്ഠാനം. ബങ്കാളിലും പഞ്ചാബിലും ഇസ്ലാംമതക്കാർ അധികപക്ഷമാണെങ്കിലും ഇതരഭാഗങ്ങളിൽകൂടി വൎഗ്ഗീയപ്രാതിനിധ്യം സംരക്ഷിച്ചില്ലെങ്കിൽ ആപത്തായിത്തീൎന്നേക്കുമെന്നത്രെ അവർ പ്രതീക്ഷിക്കുന്നതു്. സാമാന്യനിയോജകമണ്ഡലങ്ങൾ ഏൎപ്പെടുത്തിയാൽ ഹൈന്ദവരുടെ വിദ്യാഭ്യാസപ്രാബല്യത്തോടും തജ്ജാതമായ സ്വാധീനശക്തിയോടും മല്ലടിക്കുവാൻ മുസ്ലീമുകൾക്കു പ്രയാസമായിരിക്കും. സ്വവൎഗ്ഗത്തിന്റെ വിദ്യാഭ്യാസപരമായ നിലയാകട്ടെ ഇന്നും താ

ണപടിയിലാണിരിക്കുന്നതു്. പരമ്പരാഗതമായ ബുദ്ധിശക്തിയും ഹൈന്ദവർക്കുള്ളതിനെക്കാൾ മുഹമ്മദീയർക്കു ലഘുതരമാണു്.

രാഷ്ട്രീയപ്രാമാണ്യത്തെക്കാൾ ഇസ്ലാം കക്ഷികൾ അധികം ഭയപ്പെടുന്നതു ഹൈന്ദവരുടെ സാമ്പത്തികാധിപത്യത്തെക്കുറിച്ചാണു്. മൂലധനാഢ്യതയിലും വ്യാവസായികനൈപുണ്യത്തിലും ഹൈന്ദവർക്കു ഉപരിസ്ഥാനം കരഗതമാകുന്നു. വിദ്യാഭ്യാസോൽകർഷം അതിനു സഹായകവുമായിട്ടുണ്ടു്. ഹിന്ദുക്കളുടെ വസ്തുസ്വാമിത്വംകൊണ്ടു ഭാവിഭാരതത്തിൽ സാമ്പത്തികമായ രാജപഥം ഇരുട്ടടഞ്ഞുകിടക്കുന്നു. ഇക്കാരണങ്ങളാൽ കാലങ്ങൾ കഴിയുംതോറും മുസ്ലിമുകളുടെ കഴുത്തിലുള്ള 'പണക്കുടുക്കു' ഇതരവർഗ്ഗക്കാർ വലിച്ചു മുറുക്കുകയില്ലയോ? ഉദ്യോഗസ്ഥമന്ദിരത്തിൻെറ വാതിലുകൾ അന്യജാതിക്കാർക്കു തുറന്നുകൊടുക്കാതെ ഭദ്രമായി അടച്ചു രക്ഷിക്കുന്നതിൽ ഹിന്ദുനേതാക്കന്മാർ പലരും ബദ്ധശ്രദ്ധരായെന്നുവരാം. അകത്തുകടന്നവരെ പുറത്തുതള്ളുവാൻ തഞ്ചവും തരവുംനോക്കുന്നവരുമുണ്ടു്. സ്വാഭാവികമായി, സ്വജാതിയെന്ന കണ്ണാടിയിൽക്കൂടിയാണു അവരിൽപ്പലരുടേയും നോട്ടം. 'സ്വജാതി, സ്വജാതി, എല്ലാം സ്വജാതി' എന്ന മനോഭാവം മനുഷ്യർക്കു ഏറെക്കുറെ സഹജവുമാണു്. പ്രതിദിനമെന്നോണം ഇന്ത്യയിൽ എല്ലാഭാഗത്തും ഇതിനെ തെളിയിക്കുന്ന കാഴ്ചകൾ നാം ധാരാളം കണ്ടുവരുന്നു. തെന്നിന്ത്യയിലെ ബ്രാഹ്മണരുടെ സ്വജാതീയത്വത്തിൽനിന്നാണു അബ്രാഹ്മണകക്ഷിയുടെ ഉൽഭവം. ഇതെല്ലാം ഇസ്ലാംകക്ഷികളെ മേല്ക്കുമേൽ കലുഷിതചിത്തരാക്കിത്തീർക്കുന്നതിനു പര്യാപ്തമായിട്ടാണു ഇരിക്കുന്നതു്.

ഹൈന്ദവസമുദായത്തിൽ വിശിഷ്യ വടക്കെ ഇന്ത്യയിൽ നവനവങ്ങളായി സജ്ജീകരിക്കുന്ന മതാത്മകസംരംഭങ്ങളും രാഷ്ട്രീയസമിതികളും മുസ്ലിംഭീതിയെ വീണ്ടും വർദ്ധിപ്പിക്കുന്നു. ആര്യസമാജത്തിലും ബ്രഹ്മസമാജത്തിലുമുള്ള അത്ഭുതപൂർവ്വമായ പ്രചാരണപദ്ധതികളും ശുദ്ധി, സംഗതൻ (Sangathan) മുതലായ നൂതനപ്രസ്ഥാനങ്ങളും ശിവാജിഭജനപ്രോത്സാഹനവും ഇസ്ലാംകാരുടെ ശങ്കാലുതക്കു വളംചേർക്കുന്നു. കായികബലത്തിൽ ഹിന്ദുക്കൾ പിന്നോക്കമാണെങ്കിലും തൽപരിഹാരാർത്ഥം അവർ കളരിപ്പയററുകളും ശരീരശാസ്ത്രപഠനവും മുറക്കു നടത്തുന്നു. ഏതന്മൂലം ഇപ്പോൾ അടിയും തടിയും ഭയപ്പെടാത്ത ഒരു മനഃസ്ഥിതി ഹിന്ദുക്കളിലും ഉൽപന്നമായിട്ടുണ്ടു്. ഈദൃശചിഹ്നങ്ങൾ മുസ്ലിമുകളെ രോഷാകുലരാക്കുക കൂടിച്ചെയ്യുന്നുണ്ടെന്നു പറയാം.

എന്നാൽ രണ്ടു കക്ഷികൾക്കും പരസ്പരഭയം ഇല്ലാതില്ല. ഭൂരിപക്ഷക്കാരുടെ ഭീതിക്കു നിദാനമെന്താണെന്നു നോക്കാം. എണ്ണത്തിൽ കുറവായിരു

ന്നുവെങ്കിലും ജേതാക്കളെന്ന നിലയിൽ സൈന്യബലം, ഐകമത്യം, ഭരണസാമർത്ഥ്യം ഇത്യാദി സാഹചര്യവിശേഷങ്ങൾകൊണ്ടു മദ്ധ്യയുഗങ്ങളിലും പിൽക്കാലങ്ങളിലും മുസ്‌ലീമുകൾ ഭരണകർത്താക്കന്മാരായ കഥ മുൻപ്രസ്താവിച്ചിട്ടുണ്ടല്ലോ. വൈവാഹികാചാരങ്ങളും മതപരിവർത്തനരീതികളും അവരുടെ ജനസംഖ്യ വർദ്ധിക്കുന്നതിനും പ്രേരകമാകുന്നു. ഏഴെട്ടു നൂറ്റാണ്ടുകൊണ്ടു അവരുടെ എണ്ണം ഏഴെട്ടുകോടിയായി പെരുകിയിട്ടുണ്ട്. ആസ്യാമദ്ധ്യത്തിൽനിന്നും പരിസരങ്ങളിൽനിന്നും കുടിയേറിപ്പാർത്ത അവർ അനന്തരകാലത്തു ഭാരതത്തിൽ നിന്നുതന്നെയാണ സംഖ്യാബലം വർദ്ധിപ്പിച്ചതു്. അതിനാൽ അദ്യതന മുസ്‌ലീമുകളിൽ സിംഹഭാഗവും ഭാരതസന്താനങ്ങൾതന്നെ. അവരുടെ പ്രചാരണപദ്ധതി ഉജ്ജ്വലമായതുകൊണ്ടും ഭാവിഭാരതം ഹൈന്ദവദൃഷ്ടിക്കു ഭീതിപ്രദമായിത്തോന്നുന്നു. സഹഭോജനം, മിശ്രഭോജനം, മിശ്രവിവാഹം എന്നിവ അധഃകൃതവർഗ്ഗങ്ങളെ ഇസ്‌ലാം മതത്തിലേക്കു ഹഠാദാകർഷിക്കുന്നുമുണ്ട്. ഈയവസ്ഥ ആലോചിക്കുമ്പോൾ ഹൈന്ദവർക്കു അവർണ്ണരോടുള്ള അവജ്ഞക്കും അനാസ്ഥക്കും മുഹമ്മദീയസാഹോദര്യവും അവരുടെ സമഭാവനയും ദുർദ്ധർഷമായ ഒരു പോർ വിളിപോലെയാണു തീർന്നിരിക്കുന്നതു്.

മുസ്‌ലീമുകൾക്കു പ്രതിമോപാസകന്മാരെ സ്വഭാവതഃ പുച്ഛമാണ്. വിഗ്രഹാരാധന അവർക്കു നിഷിദ്ധവുമാകുന്നു. ആകയാൽ പൂർവ്വകാലത്തെ മതഭ്രാന്തന്മാരും പ്രതിമാധ്വംസകന്മാരുമായിരുന്ന രാജാക്കന്മാരെക്കുറിച്ചുള്ള സ്മരണ ഹൈന്ദവസ്മൃതിപഥത്തിലുദിക്കുമ്പോൾ ഭാവിയിലും ഇസ്‌ലാം മതക്കാർ മതഭ്രാന്തന്മാരായി പരിണമിച്ചേക്കുമെന്ന പേടി അവരിൽ വീണ്ടും അങ്കുരിക്കുന്നു. കൂടാതെ സ്വന്തസമുദായത്തിലെ തൊട്ടാൽ കുളി തീണ്ടിക്കുളി മുതലായ അനാചാരങ്ങൾ തൽസാമൂഹ്യബന്ധം ദുർബ്ബലമാക്കുകയും ചെയ്യുന്നു. ഐകമത്യം തങ്ങൾക്കു കുറെ കഷ്ടിയാണെന്നു അവർക്കു തന്നെ അറിയാം. അന്യസമുദായവുമായുള്ള പോരാട്ടത്തിൽ ഈ ന്യൂനതകൾ പ്രകടീകൃതമാകുന്നുണ്ട്.

സർവ്വോപരി മുസ്‌ലീമുകളുടെ സ്വരാജ്യസ്നേഹം പൂർണ്ണമല്ലെന്നു ഹിന്ദുക്കൾ ചിലപ്പോൾ ശങ്കിക്കുന്നുണ്ടെന്നുവേണം പറവാൻ. മുഹമ്മദീയരുടെ സ്വന്തമതക്കാരായ ആഫ്ഘൻകാർ ഹിമാലയത്തിനപ്പുറം രാജ്യാധിപതികളാണ്. മാതൃഭൂമിയോടെന്നതിനേക്കാൾ അധികസ്നേഹം ഇന്ത്യയിലെ മുസ്‌ലീമുകൾക്കു ഇതര മുഹമ്മദീയരാജ്യങ്ങളോടല്ലെ എന്നു ചിലർ ചോദിക്കുന്നുമുണ്ട്. സാർവ്വത്രികമായ മുഹമ്മദീയമതബോധം, സാർവ്വത്രികാധിപത്യത്തിലൂടെ ചരിച്ചേക്കുമോ? പൂർവ്വചരിത്രം ഇന്ത്യയിലെ മുഹമ്മദീയർക്കു തദർത്ഥം ശക്തിമത്തായ പ്രേരണങ്ങൾ നൽകിയേക്കാം. ഭാവിഭാരതത്തിൽ അവ്വി

ധം എന്തുകൊണ്ടു സംഭവിച്ചുകൂടാ? ഇതെല്ലാമാണു പേടിക്കുള്ള കാരണങ്ങൾ.

വർഗ്ഗീയപ്രാതിനിധ്യം ഭരണകേന്ദ്രത്തിലുംമററും അത്യാവശ്യമെന്നു ബ്രിട്ടീഷധികാരികൾക്കു അഭിപ്രായം ഉണ്ടെങ്കിലും ഇല്ലെങ്കിലും അതു വർഗ്ഗീയവിദ്വേഷം തളർത്തുകയല്ല വളർത്തുകയാണു ചെയ്യുതെന്നു സമ്മതിച്ചേ തീരൂ. വർഗ്ഗീയപ്രാതിനിധ്യം രംഗപ്രവേശം ചെയ്യുമ്പോൾ അതേവരെ നിദ്രപൂണ്ടിരുന്ന വിദ്വേഷസിംഹം ഉണർന്നു ഗർജ്ജിച്ചു. എല്ലാവരും വർഗ്ഗീയക്കണ്ണാടികൾ ധരിക്കുവാൻ ബദ്ധപ്പെട്ടും തുടങ്ങി. 'കയ്യുംകരുത്തു'മില്ലാത്ത ചില യശഃപ്രാർത്ഥികൾക്കു പേരും പെരുമയും സമ്പാദിക്കുവാൻ ക്ഷിപ്രസാദ്ധ്യമായ കപടവർഗ്ഗീയസേവനം ഒരു മാർഗ്ഗമായി. യഥാർത്ഥവർഗ്ഗീയസേവനം ദേശീയസേവനത്തിന്റെ ഒരു ഭാഗമാണെന്നു അറിയുന്നവരുണ്ടെങ്കിലും അവർകൂടി, വർഗ്ഗീയസേവനാഭിനയം ലഘുതരവും ക്ലേശംകുറഞ്ഞതുമാകയാൽ ആ വഴിയിലൂടെ ചരിക്കുന്നു. യഥാർത്ഥസാമർത്ഥ്യമില്ലാത്തവർക്കു വർഗ്ഗീയവാദദ്വാരാ ഉദ്യോഗവും സേവാബലവുംസമ്പാദിപ്പാൻ ഒരു നൂതനമാർഗ്ഗം തുറന്നു കിട്ടുകയുംചെയ്തു. തന്മൂലം ഇന്ത്യയിൽ എല്ലാ കാര്യങ്ങളും വർഗ്ഗീയത്വമായി ഭവിച്ചിരിക്കുന്നു.

ഹിന്ദുമുസ്ലീം ലഹളകൾ ഉള്ളകാലത്തു ഗവമ്മേണ്ടു സർവ്വശക്തിയും പ്രയോഗിച്ചു ലഹളക്കാരെ അമർച്ചചെയ്യാതെയിരുന്നാൽ ശുദ്ധഗതിക്കാരായ ജനങ്ങളുടെയിടയിൽ തെററിദ്ധാരണക്കിടവന്നേക്കാം. സ്വസ്വസമുദായങ്ങളുടെ രക്ഷാകർത്തൃത്വം തങ്ങളെത്തന്നെ ആശ്രയിച്ചിരിക്കുന്നുവെന്നായാൽ ഓരോ സമുദായവും സ്വരക്ഷക്കുള്ള ഉപായങ്ങൾ തേടിത്തുടങ്ങും. ആ രീതിയിൽ പോകയാണെങ്കിൽ വർഗ്ഗീയസ്പർദ്ധ വർദ്ധമാനമാകാതെ ഗത്യന്തരമില്ല. അതിനാൽ ഭാരതത്തിലെ സമുദായങ്ങൾ നാശഗർത്തത്തിൽ നിപതിക്കുംമുമ്പെ രോഗഹേതുക്കളെ നാരായവേരോടുകൂടി പറിച്ചുകളയുകതന്നെ വേണം.



## വൃദ്ധഭിക്ഷു.

(വൈക്കം പി. ചന്ദ്രശേഖരൻ മേനോൻ.)

---

വാസന്തികപ്പൊൻമലർ മാലചാർത്തി
ലസിക്കുമോമൽത്തരു പംക്തിയാലെ
പാർശ്വങ്ങൾരണ്ടും പരിരമ്യമായ
... നടന്നിരുന്നു.